Reg: No. C. 106

# സുറിയാനി സഭാ മാസിക.

# *The Syrian Church Magazine.*

(സ്ലീബാദാസൻ കൂടിചേർന്നതു്)

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതും മത വിഷയകവും ആദ്ധ്യാത്മികപരവുമായ സംഗതികളെ സവിപ്രധാനമായി പ്രതിപാദിക്കുന്നതുമായ ഒരു ഉത്തമ മാസിക.


പുസ്തകം 3 { 1929 ആദാർ, നീസാൻ / 1104 മീനം, മേടം } ലക്കം 8, 9.


വിഷയവിവരം.


1 പുണ്യപരിശീലനം (ലോകവെറുപ്പ്)
2 സൂര്യവാരപാഠം
3 ക്രിസ്തുഗീതം ഗാഥ
4 യൂയാക്കീം മാർ കൂറീലോസ് ബാവാ അവർകൾ
5 വിശുദ്ധ വേദസാര സംക്ഷേപം
6 മാതാപിതാക്കളോടു
7 ഒരു മാതൃകാ വൈദികൻ
8 മലങ്കരസഭയും നെസ്തോറിയസ് മതവും
9 മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥി സംഘത്തിന്റെ ഏഴാമതു വാർഷിക റിപ്പോർട്ട്
10 മ. ക. സണ്ടേസ്കൂൾ അസോസിയേഷന്റെ ഏഴാമതു വാർഷിക (റിപ്പോർട്ട്
11 [illegible]വെഴുത്തു
12 കുറിപ്പ്
13 മ. സ. അ. സിക്രട്ടറിയുടെ അറിയിപ്പ് (കവർ ൩-ാംപേജ്)



Edited, Printed & Published by Rev. Fr. John Palakut at the St. Thomas Press, Mulanthuruthy

# സുറിയാനി സഭാ മാസിക

| | | |
|---|---|---|
| പുസ്തകം 3 | 1929 ഓദോർ, നിസാൻ. / 1104 മീനം, മേടം | ലക്കം 8, 9 |


## പുണ്യപരിശീലനം.

(തുടൎച്ച)

[പകൎപ്പവകാശം ലേഖകനുള്ളതാകുന്നു.]

### VII

### ലോകവെറുപ്പ്

ക്രിസ്തുരാജ്യത്തിന്നെതിർവശമായി മറെറാരു രാജ്യമുണ്ടു്. അതിനത്രെ ലോകം എന്നു് ഇവിടെ പേർ കൊടുക്കുന്നതു. ജഡസന്തോഷം, ദ്രവ്യാഗ്രഹം, ബഹുമാനകാംക്ഷ; ഇവ മൂന്നും ചേൎന്നാണ് ഈ "ലോകം" സ്ഥിതി ചെയ്യുന്നതു്. ഇവ മൂന്നിനോടുമുള്ള സ്നേഹത്തിനു് "ലൌകികം" എന്നു് പേർ പറയാം. അവയോടു് അമിതമായി ചേൎന്നിരിക്കുന്നവരെ ലൌകികർ എന്നു് വിളിക്കാം. ഈ "ലോക"ത്തെ ദൈവം വെറുക്കുന്നു. എന്തെന്നാൽ ഈ "ലോക"ത്തിൽ ഉള്ളതു് ജഡമോഹവും അതായതു കാമവികാരങ്ങളും ഭോഗേച്ഛകളും; കൺമോഹവും അതായതു് ധനത്തിൻേറയും ലോകവസ്തുക്കളുടേയും മേൽ ഉള്ള സ്നേഹവും; ജീവനത്തിൻെറ പമ്പും അതായതു് ബഹുമാനങ്ങളോടും ലോക ഉയൎച്ചയോടും, ലോകമഹത്വത്തോടും, മററുള്ളവരുടെ മതിപ്പിനുള്ള കാംക്ഷയോടും ഉള്ള സ്നേഹവും ആകുന്നു. അതിനാൽ ദൈവസ്നേഹം പരിശീലിക്കുന്ന ഭക്തൻ മേല്പറഞ്ഞ ലോകത്തെ

വെറുക്കേണ്ടതു് അത്യാവശ്യമായി തീരുന്നു. ദൈവസ്നേഹം വർദ്ധിക്കുന്തോറും ലോകവെറുപ്പും വർദ്ധിക്കുന്നു.

ലോകവെറുപ്പ് എന്ന പുണ്യത്തിന് നാലു പടികൾ ഉണ്ടു്. ലോകം എന്നു പറയുമ്പോഴെല്ലാം ഇവിടെ അർത്ഥമാക്കേണ്ടതു് എന്താണെന്നു് മേൽകാണിച്ചിട്ടുള്ളതു് പ്രത്യേകം ഓർത്തിരിക്കണം.

(1) ഒന്നാമത്തെ പടി ലോകത്തെ സംബന്ധിച്ച് മനസ്സിലുള്ള അഭിപ്രായത്തെ ആശ്രയിച്ചിരിക്കുന്നു. ലോകനന്മകളെ ഗണ്യമാക്കാതെ പെരുമാറുന്നതിലും അവയെ വളരെ കാര്യമായി ബഹുമാനിക്കാതിരിക്കുന്നതിലും ഇതു് അടങ്ങിയിരിക്കുന്നുവെന്നു് പറയാം. ഇങ്ങനെ അവയെ അഗണ്യമാക്കുന്നതു് അവ മായയാണെന്നും, അസ്ഥിരങ്ങളാണെന്നും, പാപങ്ങളിലേക്കു് നമ്മെ വഴിനടത്തുന്നതാണെന്നും മനസ്സുകൊണ്ടു് അറിയുന്നതിനാലത്രെ.

(2) രണ്ടാമത്തേതിൽ ഈ വെറുപ്പിന് കുറെക്കൂടി ശക്തിയുണ്ടാകുന്നു. എന്തെന്നാൽ രണ്ടാമത്തെ പടി മനസ്സുകൊണ്ടു് വെറുക്കുന്നതു മാത്രമല്ല ഹൃദയംകൊണ്ടുകൂടി വെറുക്കുന്നതാകുന്നു. അതായതു് ലോകത്തിൽ നിന്നും ഹൃദയത്തെ വേർപെടുത്തുന്നതിൽ ഇതു് ആശ്രയിച്ചിരിക്കുന്നു. ഹൃദയംകൊണ്ടു് വെറുക്കാതെ മനസ്സുകൊണ്ടുമാത്രം വെറുക്കുന്നവർ ലോകത്തിന്റെ നന്മകളെ ഗണ്യമായി കരുതുന്നില്ലെങ്കിലും ലോകം സന്തോഷത്തെ പ്രദാനം ചെയ്യുമെന്നുള്ള വാഗ്ദത്തങ്ങളെ വിശ്വസിച്ചുപോകുന്നു. ഹൃദയംകൊണ്ടു് വെറുക്കുമ്പോഴൊ അതിൽ സന്തോഷമില്ലെന്നു് വിശ്വസിക്കുന്നു.

(3) മൂന്നാമത്തെ പടി ലോകത്തോടു് മരിക്കുന്നതത്രെ (കോലോ- 3: 3). "നിങ്ങൾ മരിച്ചു് നിങ്ങളുടെ ജീവൻ ക്രിസ്തുവിനോടുകൂടെ ദൈവത്തിൽ മറഞ്ഞിരിക്കുന്നു." ഹൃദയം കൊണ്ടു് വെറുക്കുന്നവൻ ലോകമോഹങ്ങളെ അന്വേഷിച്ചു് പിൻചെല്ലുകയില്ലായിരിക്കും. എന്നാൽ അവൻ അതിൽ പെട്ടുപോയാൽ അതിൽ സന്തോഷിച്ചു പോകും. ഈ വിധത്തിൽ ലോകമോഹങ്ങളാൽ ആകർഷിക്കപ്പെട്ടു് അവയുടെ അടിമയായി തീരുവാൻ വഴിയുണ്ടു്. എന്നാൽ മരിച്ചവൻ യാതൊരു സംഗതിയേയും അറിയുന്നില്ല. ഒരു ശവശരീരത്തെ

പോലെ പരിഹാസം, ബഹുമാനം, വിജയം, ഉപദ്രവം, സ്തുതി, അപവാദം ഇവയെല്ലാം ലോകത്തിന്ന് മരിച്ചവന്ന് ഒരുപോലെയിരിക്കും. എന്തെന്നാൽ അവൻ മരിച്ച മനുഷ്യനെപ്പോലെയാണല്ലോ.

(4) നാലാമത്തെ പടി ലോകത്തിന് നാം ക്രൂശിക്കപ്പെട്ടവരെപ്പോലെയും ലോകം നമുക്ക് ക്രൂശിക്കപ്പെട്ട പോലേയും അനുഭവപ്പെടുന്നതാകുന്നു (ഗലാ-6: 14). "അവനാൽ (ക്രിസ്തുവിനാൽ) ലോകം എനിക്കും ഞാൻ ലോകത്തിനും ക്രൂശിക്കപ്പെട്ടിരിക്കുന്നു." തൂക്കുമരത്തേൽ തൂങ്ങികിടക്കുന്ന ഒരു മനുഷ്യനെയുള്ള കാഴ്ച വളരെ ഭയജനകമാകുന്നു. അതുപോലെ ഈ പടിയിൽ എത്തിയവന് ജഡസന്തോഷം, ദ്രവ്യാഗ്രഹം, ലോകബഹുമാനം എന്നിത്യാദി സംഗതികൾ ഭയങ്കരമായി തോന്നുന്നു. ഈ ലോകമഹത്വങ്ങൾ പ്രിയ രക്ഷകൻെറ എതിരായിട്ടുള്ളതാണെന്ന് ഈ നിലയിലെത്തിയ പുണ്യവാന് സദാ ബോധപ്പെട്ടിരിക്കുന്നു. മനുഷ്യരുടെ മുമ്പാകെയുള്ള മഹത്വം ദൈവതിരുമുമ്പാകെ പുച്ഛവും നിന്ദാകരവും ആണെന്നല്ലയോ രക്ഷകൻ പഠിപ്പിച്ചിരിക്കുന്നത്.

ഇത്രയും ലോകവെറുപ്പ് എന്ന പുണ്യത്തേയും അതിൻെറ നാലു പടികളേയും കുറിച്ച് അറിഞ്ഞശേഷം ഇതേ സംബന്ധിച്ചുള്ള യേശുമിശിഹായുടെ ഉപദേശം അല്പം ഗ്രഹിക്കാം.

യേശുമിശിഹാ "ലോകത്തിന്നു കഷ്ടം" എന്ന് അതിനെ ശപിക്കുന്നു. ലോകത്തിന്നു തൻെറ ആത്മാവിനെ സ്വീകരിപ്പാൻ കഴികയില്ലെന്നു പഠിപ്പിക്കുന്നു. തൻെറ രാജ്യം ഈ ലോകത്തിന്നടുത്തതല്ലെന്നും, താൻ ഈ ലോകത്തിൽ നിന്നുള്ളവനല്ലെന്നും, ലോകം തന്നെ അറിയുന്നില്ലെന്നുമാണ് ഉപദേശിക്കുന്നത്. ലോകം ക്രിസ്തുവിനെ അറിയുന്നെങ്കിൽ അതു അവനെ വെറുക്കുന്നതിനും ഉപദ്രവിക്കുന്നതിനും അത്രെ അറിയുന്നത്. തൻെറ കൊലപാതകർക്കു വേണ്ടി പ്രാർത്ഥിക്കുന്നവൻ പറയുന്നതു താൻ ലോകത്തിനുവേണ്ടി പ്രാർത്ഥിക്കുന്നില്ലെന്നാണ്. (യോഹ-17:9) ലോകബഹുമാനത്തെ ഉദ്ദേശിച്ച് മിശിഹാ പഠിപ്പിക്കുന്നതു മനുഷ്യരാൽ കാണപ്പെടുന്നതിനും സ്തുതിക്ക

പ്പെടുന്നതിനും ആയി നമ്മുടെ സൽപ്രവൃത്തികളെ മനുഷ്യരുടെ മുമ്പിൽ ചെയ്യരുതാത്തതാകുന്നു. (മത്താ-6:1,2) അവൻെറ രാജ്യത്തിൽ രണ്ടു പ്രധാന സ്ഥാനങ്ങളെ ലഭിക്കുന്നതിനു അന്വേഷിച്ച രണ്ടു ശിഷ്യന്മാരോടു പറഞ്ഞതു് എല്ലാവർക്കും ദാസന്മാരായിരിപ്പാനാണ്. (മക്കോ-10.41-46) ഒന്നാമനാകുവാൻ ഇശ്ചിക്കുന്നവർ ഒന്നാമതായി എല്ലാവർക്കും ദാസനാകണം. പിശാചുക്കളും തങ്ങളെ അനുസരിച്ചു എന്നതിൽ സന്തോഷിച്ചും പക്ഷെ അല്പം പ്രശംസിച്ചും ഗുരുവിൻെറ അടുക്കൽ വന്നു് വിവരം അറിയിച്ചപ്പോൾ നിഗളത്താൽ സാത്താൻ സ്വർഗ്ഗത്തിൽനിന്നു് വീണുപോയതിനെ ഓൎപ്പിക്കയും പിശാചുക്കൾ അവരെ അനുസരിച്ചതുകൊണ്ടല്ല അവരുടെ പേർ സ്വർഗ്ഗത്തിൽ എഴുതിയിരിക്കുന്നതിനാൽ സന്തോഷിപ്പിൻ എന്നരുളിച്ചെയ്കയും ചെയ്തു (ലൂക്കൊ-10: 17-20). മനുഷ്യൎക്കു് ലോകപ്രകാരം വലിയതും മഹത്വമേറിയതുമായവ ദൈവമുമ്പാകെ നിന്ദാവഹമായിരുന്നേക്കാം.

ദ്രവ്യാഗ്രഹം കൺമോഹത്തിൽ ഉൾപ്പെടുന്നതാണ്. എന്തെന്നാൽ പണത്തിൻെറ ശോഭ കണ്ണിനെ മോഹിപ്പിക്കുന്നു. ദ്രവ്യാഗ്രഹം ദൈവത്തിനു് പ്രസാദമല്ല (ലൂക്കോ-6: 24) "എന്നാൽ സമ്പന്നന്മാരായ നിങ്ങൾക്കു് അയ്യോ കഷ്ടം!" (മക്കോ-10: 25) "ധനവാൻ ദൈവരാജ്യത്തിൽ കടക്കുന്നതിനേക്കാൾ ഒട്ടകം സൂചിക്കുഴയൂടെ കടക്കുന്നതു് എളുപ്പം എന്നുത്തരം പറഞ്ഞു." അധികം ധനം ഉണ്ടാകുമ്പോൾ അതിനോടു് അമിതമായ മമത ഉണ്ടാകാതിരുപ്പാൻ പ്രയാസമാണല്ലൊ.

ജഡസന്തോഷങ്ങളെ ക്രിസ്തു ലൂക്കോ-6: 25—ൽ കുററപ്പെടുത്തു[illegible]. "ഇപ്പോൾ തൃപ്തന്മാരായ നിങ്ങൾക്കു് അയ്യോ കഷ്ടം! നിങ്ങൾക്കു വിശക്കും. ഇപ്പോൾ ചിരിക്കുന്നവരായ നിങ്ങൾക്കു് അയ്യോ കഷ്ടം! നിങ്ങൾ ദുഃഖിച്ചു കരയും."

യേശുമിശിഹായുടെ മാതൃക

തൻെറ ഉപദേശത്തിന്നനുസരണമാണ് തൻെറ ജീവിതവും നയിച്ചതു്. അവൻെറ വരവിലെ മഹത്വം പുൽക്കൂട്ടിൽ അടക്കിവെച്ചു. കാട്ടാട്ടിടയന്മാർ മാത്രമെ അതിൻെറ സാക്ഷികളാകുവാൻ അനു

ഹിച്ചുള്ളൂ. തന്റെ മുപ്പതു വയസ്സുവരെയുള്ള ജീവിതത്തിൽ ലോകത്തിൽ മുഴുവനും ചുററി സഞ്ചരിച്ച് അത്ഭുതങ്ങളെ ചെയ്തു ലോകത്തിൽ നിന്നും ബഹുമാനങ്ങളെ സ്വീകരിക്കാമായിരുന്നു. മാമ്മോദീസായുടെ ശേഷം ലോകത്തിലുള്ളവരുടെ ബഹുമാനസ്തുതികളോടെ തന്റെ പ്രവൃത്തിയിലേക്ക് പരസ്യമായി ഇറങ്ങാമായിരുന്നിട്ടും താൻ മരുഭൂമിയിലേക്ക് ഉപവാസത്തിന്നായിപ്പോയി. തന്റെ സുവിശേഷത്തെ പ്രസംഗിപ്പാനായി ശിഷ്യന്മാരെ തിരഞ്ഞെടുത്തപ്പോൾ വാഗ്മിത്വമോ വലിയ ജ്ഞാനമൊ ഇല്ലാത്തവരും താണസ്ഥിതിയിൽ ജനിച്ചവരേയുമാണ് കണ്ടുപിടിച്ചത്. അവൻ പ്രധാനമായി ഗ്രാമങ്ങളിലും ചെറിയ തെരുക്കളിലും അധികസമയം ചിലവിട്ടു. വിദ്വാന്മാരും വലിയവരും ആയ ജനങ്ങൾക്കാൾ സാധാരണ ജനങ്ങളോടും പ്രത്യേകിച്ച് ദരിദ്രന്മാരോടും ആണ് അധികം ഇടപെട്ടുകൊണ്ടിരുന്നത്. അവന്റെ പ്രധാന ഉപദേശം സാധുക്കളോടായിരുന്നു. അവന്റെ അത്ഭുതങ്ങളിൽ അധികവും ചെറിയതും അപ്രധാനമായതുമായ ഗ്രാമങ്ങളിൽ സാധുക്കൾക്കുവേണ്ടിയത്രെ നടത്തിയത്. താൻ പല രോഗികളേയും സൌഖ്യപ്പെടുത്തിയശേഷം അവരോട് ആ സംഗതി പരസ്യപ്പെടുത്തേണ്ട എന്ന് കല്പിച്ചിട്ടുണ്ട്. ജനങ്ങൾ അവനെ രാജാവാക്കുവാൻ പരിശ്രമിച്ചപ്പോൾ മലംപ്രദേശത്തേക്ക് മറിപ്പോയി. യഹൂദജനം ബാറാബാസിനെ അവനേക്കാൾ വിശേഷമായി കരുതി. യേരുശലേംപട്ടണത്തിന് വെളിയിൽ പരസ്യമായി കള്ളന്മാരുടെ കൂട്ടത്തിൽ അവനെ തൂക്കി. ലോക ബഹുമാനത്തെ ഇപ്രകാരം മിശിഹാ വെറുത്തതു വളരെ അത്ഭുതമാണ്. എന്തെന്നാൽ (1) സകല മഹത്വവും ന്യായമായി അവനു ചെല്ലേണ്ടതാകുന്നു. (2) അവൻ മായക്കു കീഴ്പ്പെട്ടുവാൻ സാദ്ധ്യമല്ലാത്തവനാകയാൽ ലോക മഹത്വം അവനെ ദോഷപ്പെടുത്തുവാൻ സാധിക്കുന്നതല്ല. (3) അവനെക്കുറിച്ചുള്ള അധികമായ കേൾവിയും ബഹുമാനവും മനുഷ്യരുടെ രക്ഷക്ക് ഉപയോഗമായ അവസരങ്ങളെ വർദ്ധിപ്പിക്കുന്നതാണ്. ഇപ്രകാരമെല്ലാമായിരുന്നിട്ടും അവന്റെ മാതൃക എത്ര വിസ്മയനീയം! ലോകസ്നേഹം അപകടം നിറഞ്ഞതാണെന്ന് താനറിഞ്ഞിരിക്കുന്നതിനാൽ

നമ്മുടെ മാതൃകയാകുവാൻ വേണ്ടി ഇങ്ങിനെ വിനയപ്പെട്ടു.

ജഡസന്തോഷങ്ങളിലേക്കോ ദ്രവ്യാഗ്രഹങ്ങളിലേക്കോ താൻ അശേഷം തിരിഞ്ഞുനോക്കുന്നില്ല. ഇങ്ങനെ ലോകസ്നേഹം ഉപേക്ഷിച്ച ദൈവസ്നേഹം പരിശീലിക്കണമെന്ന് താൻ നമ്മെ പഠിപ്പിച്ചു.

ഈ പുണ്യം പരിശീലിക്കുവാനുള്ള ഇതര കാരണങ്ങൾ.

ലോകത്തിൻെറ സ്നേഹം വളരെ വിഷമിച്ച് സമ്പാദിക്കുന്നതാണ്. എന്നാൽ ഒന്നും അത്രയും വേഗത്തിൽ നശിക്കുന്നില്ല. മുഖസ്തുതികൊണ്ട് ലൌകികർ നമ്മെ സന്തോഷിപ്പിക്കുന്നു. വാത്സല്യശുശ്രൂഷകൾകൊണ്ട് ലോകം നമ്മെ ആനന്ദിപ്പിക്കുമ്പോഴും അത് നമ്മെ വഞ്ചിക്കുന്നു. ദലീലായുടെ മടിയിൽ ഉറങ്ങിക്കിടന്ന ശിംശോനെ ശത്രുവിൻെറ കയ്യിലേക്ക് അവൾ ഏല്പിക്കുന്നതിനെ ഓക്കുക. ലോകം വളരെ കാര്യങ്ങളെ നമുക്ക് ചെയ്തുതരാമെന്ന് വാഗ്ദത്തം ചെയ്യുന്നുവെങ്കിലും ഒന്നും കാര്യമായി ചെയ്കയുമില്ല. അതിൻെറ വാഗ്ദത്തങ്ങളെ നിറവേററിയാൽ പോലും നിലനില്ക്കുന്ന സന്തോഷംകൊണ്ട് നമ്മുടെ ഹൃദയത്തെ നിറപ്പാൻ അതിന് കഴിയുകയില്ല. നമ്മുടെ ലൌകികാഗ്രഹങ്ങൾ പലതും നിവൃത്തിച്ചു നോക്കിട്ടും പൂർണ്ണതൃപ്തി കണ്ടെത്തിയോ? ഐഹികനന്മകൾ ക്ഷണഭംഗുരങ്ങളല്ലയോ? ക്ഷയമുള്ള നന്മകൾക്ക് അക്ഷയമായ ആത്മാവിനെതൃപ്തിപ്പെടുത്തുവാൻ കഴികയില്ല. ലോകം തരുന്ന ഓരോന്നിനേയും പററി സ്വല്പം ചിന്തിച്ച് നോക്കാം.

(1) ജഡസന്തോഷങ്ങൾ:—അവ ഒന്നുകിൽ പാപമോ, പാപത്തിലേക്ക് ഉൾപ്പെടുത്താവുന്ന അപകടം നിറഞ്ഞിരിക്കുന്നതോ ആയിരിക്കും. അങ്ങിനെ അവ നിത്യമായ മരണത്തെ സന്തോഷങ്ങളുടെ ഇടയിൽ മറച്ചുവെച്ചിരിക്കുന്നു. ജഡസന്തോഷങ്ങളിൽ നിമഗ്നനായാൽ മനസ്സ് ദിവ്യപ്രകാശം കാണാതെ അന്ധകാരപ്പെട്ടുപോകുന്നതാണ്. സന്തോഷം നിസ്സാരമായതാണെങ്കിൽ അതു സമ്പാദിപ്പാൻ എന്തിന് ഇത്ര അദ്ധ്വാനിക്കുന്നു? ദീർഘകാലം നിലനില്ക്കുന്ന ജഡസന്തോഷം ഉണ്ട്. എന്നാൽ പതിവുമൂലം ക്രമേണ സന്തോഷമില്ലാതായിതീരുകയും ഒരു ലൌകിക സ്വഭാവം ശേഷിക്കുകയും ചെയ്യുന്നു സമ്പാദിച്ച പതിവ് ഒരു മുഷിവായി വരികയും ചെയ്യും. വേഗം കഴി

ഞ്ഞുപോകുന്ന സന്തോഷമാണെങ്കിൽ അതിൻ അഭിമാനിക്കുന്നത് ബുദ്ധിയുമല്ല. മോഹപാപങ്ങളുടെ അവസാനം വളരെ ഭയങ്കരമാണ്. മനസ്സാക്ഷിയുടെ ശക്തിയായ കുററപ്പെടുത്തൽ, ദിവ്യപ്രകാശം അസ്തമിച്ചു പോയ ഒരു മാനസിക അന്ധകാരം, രക്ഷയുടെ ഉപേക്ഷ, പലതരം അപവാദം, ലൌകികമായ ആകുലചിന്തകളും പീഡകളും, നിത്യമായ കഷ്ടങ്ങൾ ഇവയാണ് ജഡമോഹങ്ങളുടെ അവസാനമായി ലഭിക്കുന്നത്.

(2) ധനം:—ഇതിൽ ആശ്രയിക്കുന്ന ദ്രവ്യാഗ്രഹിക്ക് സമാധാനം ഇല്ല. എന്തെന്നാൽ ദ്രവ്യാഗ്രഹി അവനില്ലാത്തതിനെപ്പററി എപ്പോഴും ദുഃഖിച്ച് സമാധാനമില്ലാത്തവനായി വസിക്കുന്നു.

(3) ബഹുമാനങ്ങൾ:—എത്രതന്നെ ഒരു മനുഷ്യനെ ബഹുമാനിച്ചാലും അവൻ പിന്നേയും മുകളിലേക്ക് നോക്കുകയും ഒരിക്കലും തൃപ്തിപ്പെടാതിരിക്കുകയും ചെയ്യുന്നു. ഈ സ്തുതികൾ എത്രനാൾ നിലനില്ക്കുമെന്ന ഭയം അവനു് ഇടക്കിടെ ഉണ്ടാകുന്നു. കുറെപേർ സ്തുതിക്കുമ്പോൾ തന്നെ മററു ചിലർ പുഛിക്കുന്നു. ഒരുവൻ ഇന്നു സ്തുതിക്കയും നാളെ പുഛിക്കുകയും ചെയ്യുന്നു. ലൌകികർ മുഴുവനും നിരന്തരമായി സ്തുതിച്ചാലും നമ്മുടെ ഹൃദയം സാക്ഷാൽ സന്തോഷത്തിൽ എത്തുമോ? ദൈവം നമ്മെ എങ്ങിനെ കരുതുന്നുവോ അതിലത്രെ നമ്മുടെ സമാധാനം ആശ്രയിച്ചിരിക്കുന്നത്. ലോകത്തിൻെറ സ്തുതികളെ അന്വേഷിക്കുന്നത് ദൈവത്തിൻെറ അപ്രീതിക്ക് കാരണമാകുന്നു.

### ബഹുമാന വെറുപ്പിനെ സംബന്ധിച്ചു നമുക്ക് ചിന്താവിഷയമായിരിക്കേണ്ട ചില സംഗതികൾ.

(1) പുറമേയുള്ള ആഡംബരങ്ങളെ പററി അകമെ നമുക്ക് വെറുപ്പുണ്ടാകണം. വിനയമുള്ള യേശുവിനേയും പുണ്യവാന്മാരേയും ഓർക്കുക.

(2) ദാരിദ്ര്യം, എളിമ എന്നിവയെക്കുറിച്ച് നമുക്ക് വലിയ ബഹുമാനം ഉണ്ടാകണം. ദരിദ്രന്മാരോടും അവരുടെ ചിന്ന കുടില്കളോടും പുഛം തോന്നാതെ പ്രീതി തോന്നണം. ക്രിസ്തുവും വിശുദ്ധന്മാരും എങ്ങിനെ ചെയ്തുവെന്നു് ഓർക്കുക.

(3) വലിയവരുടെ സ്നേഹമോ, വാത്സല്യമോ, നാം അന്വേഷിക്കരുത്. ധനവാന്മാരോടെന്നതിനേക്കാൾ ദരിദ്രന്മാരോട് അധികം സംസാരിപ്പാൻ ഇഷ്ടപ്പെടണം. ദരിദ്രന്മാരുടെ രക്ഷെക്കായി അധികം അദ്ധ്വാനിക്കണം. എന്തെന്നാൽ ധനവാന്മാരായ വലിയവരുടെ രക്ഷക്കായി അദ്ധ്വാനിക്കുന്നതിനേക്കാൾ എളിയ ദരിദ്രന്മാരുടെ രക്ഷയ്ക്കു അദ്ധ്വാനിക്കുന്നതു പല വിശേഷങ്ങളും ആത്മികമായി നമുക്ക് വരുത്തുന്നതാണ്. അവരോട് അടുക്കുന്നതിന് അധികം എളുപ്പമുള്ളതിനാൽ അവരിൽ നിന്നു അധികം ആളുകളെ ദൈവത്തിന്റെ അറകളിലേക്കു ശേഖരിക്കാവുന്നതാണ്.

(4) മതശുശ്രൂഷാന്തി സംബന്ധിച്ചുപോലും പ്രത്യേകമായ പൊതുജനശ്രദ്ധ നമ്മുടെ മേലുണ്ടാകുന്ന കാര്യങ്ങളിൽ നമ്മെ തന്നെ ഉൾപ്പെടുത്തരുത്. എന്നാൽ ദൈവമഹത്വത്തിന് മാത്രമെന്നു വെളിവായി കാണുമ്പോഴൊ, സ്നേഹനിമിത്തമോ, അനുസരണത്തിന്നായോ അങ്ങിനെയുള്ളവയിൽ പ്രവേശിക്കുന്നതിന് വിരോധമില്ല.

(5) ഇങ്ങിനെയുള്ള കാര്യങ്ങളിൽ നാം ഉൾപ്പെടുമ്പോൾ ആ കാര്യത്തിൽ എളിമയുള്ളതും, പ്രയാസങ്ങളുള്ളതുമായ ഭാഗം നാം വഹിപ്പാൻ ശ്രമിക്കണം. അതായതു ആ ശുശ്രൂഷയിൽ ഏററവും കുറച്ച് ബഹുമാനം കിട്ടുന്ന ഭാഗം എടുക്കുവാൻ കരുതൽവേണം. സംഗതിയുടെ വിജയത്തിന് മററുള്ളവരുടെ പരിശ്രമമാണ് കാരണം എന്നു പറയത്തക്കവണ്ണം നമ്മുടെ കഠിനമായ അദ്ധ്വാനങ്ങൾ കഴിയുന്നത്ര മറച്ചുവെച്ചുകൊള്ളണം.

(6) നമ്മെക്കുറിച്ചുതന്നെ വളരെ കുറച്ചെ സംസാരിക്കാവൂ. സ്വന്ത പ്രശംസക്കു ഇടയാക്കുന്ന ഒന്നും പറയരുതു്. നാം ചെയ്ത എന്തെങ്കിലും സൽപ്രവൃത്തിയുടെ റിപ്പോർട്ടു പറകയും വേണ്ട. എന്നാൽ അങ്ങിനെയുള്ള ഒരു റിപ്പോർട്ട് അത്യാവശ്യം പ്രമാണിച്ച് വേണ്ടിവന്നാൽ എത്രയും സൂക്ഷ്മമായി പറയുക.

(7) മനുഷ്യരെ പ്രീതിപ്പെടുത്തുന്നതിനും, അവരിൽ നിന്നും ബഹുമാനം സമ്പാദിപ്പാനും വേണ്ടി ഒരിക്കലും ഒരു നന്മ ചെയ്യേണ്ട. നമ്മുടെ ലാക്കു മുഴുവനും ദൈവയിഷ്ടം നടക്കണമെന്നുള്ളതായിരിക്കണം.

(8) നമ്മുടെ നല്ല ഉദ്ദേശങ്ങളെ പററി വളരെ പ്രശംസിക്കേണ്ട. മുഴുവൻ ചുമതലയും ചെയ്തശേഷം നാം അപ്രയോജന ഭൃത്യർ എന്ന് വിശ്വസിച്ചുകൊൾവിൻ, മുഴുവൻ ചുമതല ആർ ചെയ്യുന്നു.

(9) എപ്പോഴും നന്മ രഹസ്യമായി ചെയ്യുന്നതിന് പരസ്യമായി ചെയ്യുന്നതിനേക്കാൾ അധികം താല്പര്യപ്പെട്ട് ശ്രദ്ധിച്ചുകൊണ്ടിരിക്കണം.

(10) നമുക്കു ദൈവം തരുന്നതായ ലഘുവായ താലന്തുകളെക്കൊണ്ട് നാം തൃപ്തരാകണം. നമ്മുടെ പരിശ്രമങ്ങളിൽ ദൈവം തരുന്ന ചെറിയ വിജയങ്ങളെക്കൊണ്ടും തൃപ്തിപ്പെടണം, എന്നാൽ ദൈവമഹത്വത്തിന്നായി എപ്പോഴും അധികമായി പ്രാപിപ്പാൻ ദൈവ ഇഷ്ടത്തിന് കീഴ്വഴങ്ങി വിനയത്തോടെ ആഗ്രഹിക്കണം. നമ്മുടെ താലന്തുകളിലൊ വിജയങ്ങളിലൊ നാം നിഗളികളും ഗർവ്വിഷ്ഠന്മാരും ആയിത്തീരരുത്.

(11) ഈ സ്തുതിയെ വളരെ ഭയപ്പെടണം. ലോകത്തിന്റെ സ്തുതി നമ്മുടെ മേൽ വരുമ്പോൾ ദൈവത്തിന്റെ വെറുപ്പും നമ്മുടെ മേൽ വരാതിരിപ്പാൻ കരുതിക്കൊള്ളേണ്ടതാണ്.

(12) എന്തെങ്കിലും വിജയത്താൽ നമ്മെ ദൈവം വാഴ്ത്തുമ്പോൾ കുറെക്കൂടി എളിമപ്പെടുക. ഫലങ്ങൾ ധാരാളമായി ഉണ്ടാകുന്ന വൃക്ഷത്തിന്റെ കൊമ്പുകൾ താഴുന്നതു് നാം കണ്ടിട്ടില്ലയോ? ദൈവം നമ്മെപ്പോലെയുള്ള ബലഹീനരേയും തന്റെ മഹത്വം പ്രത്യക്ഷപ്പെടുത്തുന്നതിന് ഉപയോഗിച്ചുവല്ലൊ എന്നോർത്തു് അത്ഭുതപ്പെടുക. ശ്ലീഹന്മാരോട് കർത്താവ് പിശാചുക്കൾ അവർക്ക് കീഴ്വഴങ്ങി എന്നുള്ളതിലല്ല സന്തോഷിക്കേണ്ടതു് എന്ന് പഠിപ്പിക്കുന്നു.

(13) നമ്മെ മററുള്ളവർ താഴ്ത്തുമ്പോഴും നമ്മുടെ മേൽ അപവാദം, അപകീർത്തി, ഇവ വരുത്തുമ്പോഴും നിരാശപ്പെടാതെ താഴ്മയേയും, കഷ്ടതയേയും, അപവാദത്തേയും സഹിച്ച നമ്മുടെ രക്ഷകനോട് നാം അനുരൂപപ്പെടുന്നതിനുള്ള മാർഗ്ഗമാണല്ലൊ എന്നോർത്തു് സന്തോഷിക്ക.

ഈ പുണ്യപരിശീലന മാർഗ്ഗം.

(1) മേൽ പറഞ്ഞിട്ടുള്ള സംഗതികളെ പററി ധ്യാനിച്ചു് ചിന്തിക്ക.

ആചാര്യത്വത്തിൽ 3 സ്ഥാനങ്ങൾ ആരംഭകാലം മുതലേ ഉണ്ടായിരുന്നു. അവ പ്രധാനാചാര്യത്വം, ആചാര്യത്വം, ശുശ്രൂഷസ്ഥാനം എന്നിവയത്രെ. എന്നാൽ ഭരണ സൌകര്യം പ്രമാണിച്ച്, ഈ മൂന്നു സ്ഥാനങ്ങളിലും വ്യത്യസ്തമായ അധികാരങ്ങളോടുകൂടിയ പല പദവികളും പിന്നിട്ടു ഉണ്ടായി വന്നിട്ടുണ്ട്. പ്രധാനാചാര്യത്വത്തിൽ, പാത്രിയർക്കീസ്, മപ്രിയാന, മെത്രാപ്പോലീത്താ, എപ്പിസ്കോപ്പാ, എന്നിങ്ങനെയും, ആചാര്യത്വത്തിൽ, കോറെപ്പിസ്കോപ്പാ, കശ്ശീശാ, എന്നിങ്ങനെയും, ശുശ്രൂഷ സ്ഥാനത്തിൽ, മ്ശംശോനൊ, ഈവ്പദിയക്നൊ, കോറൂയൊ, മ്സമ്റോനൊ, എന്നിങ്ങനെയും ഉള്ള പദവികൾ ഉണ്ട്. എന്നാലും മൂന്നു പ്രത്യേക നൽവരങ്ങളോടുകൂടി മൂന്നു പ്രത്യേക സ്ഥാനങ്ങൾ അത്രെ ആചാര്യക്രമത്തിൽ ഉള്ളതു്.

സാധനം. വി: പട്ടത്വത്തിന്റെ സാധനം കൈവെപ്പാകുന്നു (1 തിമൊ-4: 14; 2 തിമൊ-1: 16) പടിഞ്ഞാറൻ സഭയിൽ പലരും, എന്തൊക്കെ, ശെമ്മാശ്ശന് ഏവൻഗേലിയോനും, പട്ടക്കാരനു കാസയും പീലാസായും കൊടുക്കുന്നതാണ് സാധനമെന്നു വിചാരിച്ചു പോന്നു. എന്നാൽ ഇപ്പോഴാകട്ടെ, കിഴക്കൻസഭ ആരംഭകാലം മുതൽ ഇന്നേയോളം വിശ്വസിക്കുന്ന പ്രകാരം, കൈവെപ്പാണ് സാക്ഷാൽ സാധുവായ സാധനമെന്ന് എല്ലാവരും സമ്മതിക്കുന്നു.

പ്രാർത്ഥനാക്രമം. ഓരോ സ്ഥാനത്തിനും പ്രത്യേകമുള്ള പട്ടംകൊടക്രമം. ഇവയിൽ ഓരോ സ്ഥാനത്തിന് ആവശ്യമായിരിക്കുന്ന നൽവരത്തെ പ്രദാനം ചെയ്യുന്ന പ്രാർത്ഥനാവചനങ്ങൾ അടങ്ങിയിരിക്കുന്നു.

പരികർമ്മി. കോറെപ്പിസ്കോപ്പാ മുതൽ കീഴോട്ടുള്ള സകല സ്ഥാനങ്ങൾക്കും എപ്പിസ്കോപ്പാക്കു കൊടുക്കാം. ഒരു എപ്പിസ്കോപ്പാ യെ പാത്രിയർക്കീസൊ മപ്രിയാനായൊ, അവരുടെ അനുവാദത്തോടുകൂടി എപ്പിസ്കോപ്പൽ സംഘമൊ വാഴിക്കുന്നു. പട്ടംകൊട കൂദാശ പ്രധാനാചാര്യനല്ലാതെ മററാർക്കും നടത്തുവാൻ അധികാരമില്ല.

സ്വീകരിക്കുന്ന ആൾ. രക്ഷക്കത്യാവശ്യപ്പെട്ട കൂദാശകളാകുന്ന വി: മാമ്മോദീസാ, വി: മൂറോൻ, വി: കുർബ്ബാന എന്നിവയെ കൈക്കൊണ്ടിട്ടുള്ളവരും താങ്കൾ ഏല്ക്കുന്ന സ്ഥാനത്തിന് യോഗ്യരും ആയവർക്ക് ഇതിനെ സ്വീകരിക്കാം. വൈദികസ്ഥാനത്തേക്കുള്ള യോ

ഗ്യതകൾ, (1. തിമൊ-3: 1—13 വരെയും, തീത്തോസ് 1: 6—9) വരെയും വാക്യങ്ങളിൽ കാണുക. അഹറോൻ എന്ന പോലെ വിളിക്കപ്പെട്ടവനല്ലാതെ ആരും ഈ സ്ഥാനം സ്വതവെ എടുക്കുന്നില്ലാ (എബ്രാ-5: 4).

ഫലം. തങ്ങൾ ഏതു സ്ഥാനത്തേക്ക് നിയമിക്കപ്പെട്ടുവൊ ആ ജോലിയുടെ സ്വഭാവത്തേയും അധികാരത്തേയും പ്രാപിക്കുന്നു. യോഗ്യതയോടുകൂടെ കൈക്കൊള്ളുന്നവർ ശുദ്ധീകരണവരം കൂടെ പ്രാപിക്കുന്നു. പട്ടത്വമുദ്രയാൽ സ്വഭാവം മുദ്രിതമാകുന്നതുകൊണ്ട് ആവർത്തിക്കപ്പെടുവാൻ പാടില്ലാ.

ഒരാളെ ആചാര്യനാക്കിത്തീർക്കുന്നതിൽ പരിശുദ്ധാത്മാവ് രണ്ടു കാര്യങ്ങളെ ചെയ്യുന്നു. (1) താൻ ആചാര്യനായിത്തീരുവാൻ കടപ്പെട്ടിരിക്കുന്നു എന്നുള്ള ഒരു ബോധം അവന്റെ ഹൃദയത്തിൽ ഉളവാകുന്നു. ഇങ്ങനെ അവൻ വി: പട്ടത്വത്തെ സ്വീകരിപ്പാൻ നിർബ്ബന്ധിക്കപ്പെടുന്നു. വി: സഭയ്ക്കും ഇന്നാരെ ആചാര്യസ്ഥാനത്തേക്ക് നിയമിക്കണമെന്നുള്ള ഒരു ബോധവും ഉളവാകുന്നു. ഇതാണ് വിളി. (എബ്രാ-5: 4) വിളിക്കപ്പെട്ടതുകൊണ്ട് മാത്രമായില്ലാ, പരിശുദ്ധാത്മാവ് തന്നെ വിളിച്ചിരിക്കുന്നു എന്നുള്ള ബോധം ആചാര്യസ്ഥാനത്തിന്റെ സകല അധികാരങ്ങളും നൽകുന്നതിനു പര്യാപ്തമെന്നു ചില പ്രോട്ടസ്റ്റൻറുകാർ വിചാരിക്കുന്നു. ഇതു സർവ്വാബദ്ധമാണ്. (2) രണ്ടാമതു പരിശുദ്ധാത്മാവ് ചെയ്യുന്നതു, പട്ടത്വത്തിന്റെ കൃപയാകുന്ന ആചാര്യത്വ സ്വഭാവത്തിന്റെ മുദ്രയെ അവനു നൽകുന്നു എന്നുള്ളതാണ്. ഇതുവഴിയായി ക്രിസ്തുവിന്റെ ശുശ്രൂഷയ്ക്കുള്ളതും (Ministry) പഠിപ്പിക്കയുടെ ഭരമേല്പിക്കലും (Commision) ആയ അധികാരം ലഭിക്കുന്നു. ഇതാണ് അധികാരപ്പെടുത്തി അയക്കൽ (Mission) എന്നുള്ള അപ്പോസ്തോല സ്ഥാനം (വി: യോഹ-20: 21) ആകയാൽ, ആചാര്യസ്ഥാനത്തിനു, ഒരാൾ വിളിക്കപ്പെടുകയും, അധികാരപ്പെടുത്തി പറഞ്ഞയയ്ക്കപ്പെടുകയും വേണം.

ഇപ്രകാരമുള്ള ആചാര്യൻ മാലാഖമാരെക്കാൾ വലിയവനാകുന്നു. ഇവന് ഏല്പിക്കപ്പെട്ടിരിക്കുന്ന ഭരമേല്പ് മാലാഖമാരുടേതിനേക്കാൾ വലുതത്രെ. ആചാര്യൻ രാജാക്കന്മാരെക്കാളും വലിയവനത്രെ. രാജാവ് ലോകത്തിൽ മാത്രം അധികാരിയെങ്കിൽ, ആചാര്യ

ൻ ഭൂമിയിലും സ്വർഗ്ഗത്തിലും അധികാരിയാകുന്നു. ഒരു രാജാവും ഭൂമിയൊക്കെയുടെയും അധികാരിയായിരിക്കയില്ല. ആചാര്യൻ "ഭൂലോകത്തിന്റെ അറ്റത്തോളവും" "എല്ലാജാതികളോടും സുവിശേഷത്തെ അറിയിപ്പാനും ശിഷ്യപ്പെടുത്തി ഭരിപ്പാനും അധികാരമുള്ളവനത്രെ. (വി. മത്താ- 28:19, 20; വി. മർക്കൊ- 16:15).

ആചാര്യൻ ബലത്താലടിമയല്ലാ, മനസ്സുള്ളവരും അനുസരണമുള്ളവരുമായ പ്രജകളുടെ രാജാവു്; അവൻ ക്രൂരശക്തികളാകുന്ന ദുഷ്ടരമായ പുൽമേലിയിലേക്ക് തന്റെ ആട്ടുകളെ നടത്തുകയും അവയുടെ ആത്മാക്കളെ പിടിപ്പാൻ പതിയിരിക്കുന്ന ചെന്നായ്ക്കളിൽനിന്നു രക്ഷിക്കയും ചെയ്യുന്ന ഇടയൻ; ദൈവമക്കളെ ജനിപ്പിക്കയും (1 കൊറി-4:15) ആ ആത്മീയമക്കൾക്കു ജീവന്റെ അപ്പത്തെ നുറുക്കി കൊടുക്കയും ചെയ്യുന്ന പിതാവു്; സ്വയം കുറ്റപ്പെടുത്തുന്ന കുറ്റവാളികളുടെ മേൽ മോചനത്തെ വിധിക്കുന്ന ന്യായാധിപൻ; പാപരോഗത്തിൽ നിന്ന് ആത്മാക്കളെ ചികിത്സിച്ചു സുഖപ്പെടുത്തുന്ന വൈദ്യൻ. ഇവരുടെ പ്രതിഫലത്തെക്കുറിച്ച് കർത്താവു് അരുളിച്ചെയ്യുന്നതു് കാണുക (വി: മത്താ-19: 27-29). ആചാര്യന്മാരെ എങ്ങിനെ ബഹുമാനിപ്പാൻ ജനം കടപ്പെട്ടിരിക്കുന്നു എന്നു കർത്താവു് കല്പിച്ചിട്ടുണ്ട് (വി: മത്താ-10: 14, 15; വി: ലൂക്കൊ-10: 16). അവരുടെ ശരീരത്തെയും താൻ പ്രത്യേകം കരുതുന്നു (1 നാളാ-16:22). താൻ താനായും അവരെ ബഹുമാനിച്ചിരിക്കുന്നു (വി: യോഹ-15: 15). ആചാര്യസ്ഥാനം എത്രയോ മഹാത്മ്യമേറിയതു്! (എശായ-52: 7).

എന്നാൽ, ആചാര്യന്മാർ വളരെ വിനയമുള്ളവരായിരിപ്പാനും തങ്ങളിലുള്ളതൊന്നും [illegible] കാത്തുകൊള്ളുവാനും, (എശായ-52: 11) [illegible] ബഹുമാനത്തിനും സുഖസൗകര്യങ്ങൾക്കും [illegible] (വി: മത്താ-24: 48-51) തങ്ങളെത്തന്നെ ദൃഷ്ടാന്തമാക്കി, [illegible] ൻ അവരെ [illegible] (1 കൊറി-4: 7-13) മാതൃകാജീവികളാകും (1 പത്രൊ-5: 2-4,) മോശയെപ്പോലെ ജനത്തിനുവേണ്ടി പ്രാർത്ഥിച്ചും [illegible] ആചരിപ്പാനും കടമപ്പെട്ടവരാകുന്നു. [illegible] പ്രതീക്ഷിക്കാം.

ചോദ്യങ്ങൾ. പട്ടത്വം എന്നാൽ എന്തു്? ആചാര്യന്മാർ ആർ? ആചാര്യത്വത്തിനു് സഭയിലുള്ള പ്രാധാന്യം എന്തു്? ആചാര്യത്വത്തിലുള്ള സ്ഥാനങ്ങൾ ഏവ. പട്ടംകൊടുക്കലിലെ സാധനം എന്തു്? ആചാര്യനാകുന്നതിൽ പരിശുദ്ധാത്മാവിന്റെ വേലകൾ ഏതെല്ലാം? പട്ടക്കാൎക്കുള്ള മാഹാത്മ്യം എന്തു? അവരോടുള്ള നമ്മുടെ കടമ എന്തു്? അവർ എങ്ങിനെയുള്ളവരായിരിക്കണം.

ജപം. "പിതാവു് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു" (യോഹ-20: 21). "ഞങ്ങൾ ക്രിസ്തുവിനുവേണ്ടി സ്ഥാനാപതികളായി ദൈവത്തോടു് നിരന്നുകൊൾവിൻ എന്നു് ക്രിസ്തുവിനുപകരം അപേക്ഷിക്കുന്നു. ദൈവം ഞങ്ങൾ മുഖാന്തിരം പ്രബോധിപ്പിക്കുന്നതുപോലെയാകുന്നു (2 കോറി-5: 20).

## മലപ്രസംഗം

(തുടൎച്ച)

മത്താ-6: 16—18 ഉപവാസത്തിൽ നിഗൂഹിക്കുന്നതിനെ കർത്താവു് ഇവിടെ കുററപ്പെടുത്തുന്നു. പ്രശംസക്കാരായിരുന്ന പല പ്രീശന്മാരും ഉപവാസത്തിന്റെ ക്ഷീണഭാവം കാണിച്ചു് മനുഷ്യസ്തുതിയെ കാംക്ഷിച്ചിരുന്നതിനാൽ ലോകസമ്മാനമാകുന്ന പ്രതിഫലം അവൎക്കു ലഭിച്ചുവെന്നും ആത്മികമായ പ്രതിഫലം അത്തരം കപടഭക്തിക്കു് ലഭിക്കയില്ലെന്നും പഠിപ്പിച്ചു. യൂദസഭയിൽ പല നോമ്പുകളും ഉണ്ടായിരുന്നു. അവയ്ക്കു പുറമെ ചില പ്രീശന്മാർ മോശ സീനായിമലമേൽ കയറിയ ദിവസമായ വ്യാഴാഴ്ചയും താൻ ഇറങ്ങിയ ദിവസമായ തിങ്കളാഴ്ചയും ഉപവസിക്കമായിരുന്നു (ലൂക്കാ-18: 12). മനുഷ്യരെ കാണിപ്പാനായി ചെയ്യുന്ന ഉപവാസം ദൈവത്തിനു് പ്രസാദമല്ലെങ്കിലും സഭയെ അനുസരിച്ചു നടത്തേണ്ട പൊതുനോമ്പുകളും അവനവൻ തനിയെ എടുക്കേണ്ടുന്ന പ്രത്യേക നോമ്പുകളും

സ്വൎഗ്ഗസ്ഥനായ പിതാവിന്റെ മുമ്പിൽ നടത്തുന്നതു് ദൈവത്തിന് ഇഷ്ടവും ആത്മിക അനുഗ്രഹങ്ങളെ പ്രാപിക്കുന്നതിന് മാൎഗ്ഗങ്ങളും ആകുന്നു. നിയമാനുസൃതമായിട്ടുള്ള പരസ്യാരാധനകളെ ലംഘിക്കുന്നതു് പാരമ്പൎയ്യ അനുസരണക്കേടും, ദുൎമ്മാതൃകയും, ആകുന്നു. ഭക്ഷണത്തിന്റെ തവണകൾ കുറയ്ക്കുക, ഭക്ഷിക്കുന്നതിൽ തന്നെ ചുരുക്കം വരുത്തുക, വളരെ സുഖകരമായിരിക്കുന്നവയെ സംയമനം ചെയ്യുക എന്നിത്യാദികാൎയ്യങ്ങൾ ഉപവാസത്തിൽ അടങ്ങിയിട്ടുണ്ടു്. സ്നേഹത്തിനു വിഘ്നം വരുത്താതെ സാധാരണയുള്ളതും ന്യായമായതുമായ വിനോദങ്ങളിൽ നിന്നും സന്തോഷങ്ങളിൽ നിന്നും ഉപവാസ കാലങ്ങളിൽ ചില വൎജ്ജനകൾ ആവശ്യമാണ്. വിവാഹസംബന്ധത്തിൽ നിന്നും ഭാൎയ്യാഭൎത്താക്കന്മാർ ഒഴിഞ്ഞിരിക്കണമെന്നുള്ളതും പ്രത്യേകം ഓൎത്തിരിക്കണം. ഉപവാസത്തിൽ ലാഭിക്കുന്ന ധനം ധൎമ്മം കൊടുക്കണം. ആ കാലത്തു പ്രാൎത്ഥന, ധ്യാനം, രോഗികളെ സന്ദൎശനം ഇങ്ങിനെയുള്ള സൽക്കാൎയ്യങ്ങളിൽ ഉൾപ്പെടുന്നതിന് പ്രത്യേകം കരുതേണ്ടതാകുന്നു. ക്രിസ്തീയ ഉപവാസത്തിന്റെ രണ്ടുദ്ദേശങ്ങൾ (1) ജഡത്തെ ആത്മാവിന് കീഴ്പ്പെടുത്തുന്നതും (2) മനസ്സിനെ ധ്യാനത്തിനും ഭക്തിക്കും ആയി ഒരുക്കുന്നതും ആകുന്നു (മത്താ-9: 14—17; നട-13: 2; 14: 23; 2 കോറി-6: 5; 11:27) കാണുക.)

വാക്യം-16. "മുഖം വിരൂപമാക്കുന്നു" അതു ചാരംകൊണ്ടു വരുത്തുക പതിവുണ്ടായിരുന്നു. ചിലപ്പോൾ മുഖം മൂടുകയും ചെയ്യുമാറുണ്ടായിരുന്നു (2 ശമു-15: 30; എസ്ഥേർ-6: 12).

വാക്യം-17. "തലയിൽ എണ്ണ തേച്ചു മുഖം കഴുകുക." എന്നുള്ളതിന് ആത്മികമായും, അൎത്ഥം കാണുന്നുണ്ട്. "തലയിൽ എണ്ണ തേക്കുക" എന്നാൽ ആത്മാവിനെ നല്ല നടപടികളാൽ അലങ്കരിക്കുക എന്നും മുഖം കഴുകുക എന്നാൽ ദുഷ്പ്രവൃത്തികളിൽനിന്നും ശരീരത്തെ ഒഴിക്കുക എന്നും ആകുന്നു. നോമ്പ് എന്നു പറയുന്നതു് തിന്മകളിൽ നിന്ന് ഒഴിയുന്നതും ഭക്ഷണം വെടിയുന്നതും മറ്റുള്ളവരെ സഹായിക്കുന്നതും ആകുന്നുവല്ലോ. എന്നാൽ വെച്ചു് നോമ്പിനെ

ലംഘിച്ചു. ഇനി നാം നോമ്പുമൂലംതന്നെ കത്താവിൻെറ കൃപയാൽ പറുദീസായിൽ പ്രവേശിക്കണം.

വാക്യം–19_34. ഈ വാക്യങ്ങളിൽ ഏക സംഗതി മാത്രമല്ല പറഞ്ഞിട്ടുള്ളത് എങ്കിലും അതിലെ കാര്യങ്ങൾക്ക് തമ്മിൽ യോജിപ്പുണ്ട്. ലൌകികവസ്തുക്കളെക്കുറിച്ചുള്ള അധികമായ ആകുലചിന്തയെപററി ഇവിടെ പറയുന്നു. ലൌകിക വസ്തുക്കൾ (1) ധനം (19-24) (2) ഭക്ഷണം, വസ്ത്രം (25-34) ഈ ഭാഗത്തെ മൂന്നായി തിരിച്ചു നമുക്ക മനസ്സിലാക്കാം.

(എ) 19-21. ഭൌമികനിക്ഷേപവും സ്വർഗ്ഗീയ നിക്ഷേപവും.

(ബി) 22-24. ദൈവശുശ്രൂഷയിൽ വേണ്ട നിർമ്മലത.

(സി) 25_34. ക്രിസ്ത്യാനിക്ക് ആകുലചിന്തയിൽ നിന്നുള്ള സ്വാതന്ത്ര്യം ഉണ്ടായിരിക്കണമെന്നുള്ളത്.

എ. വാക്യം–19_21. എപ്പോഴാണ് നാം സ്വർഗ്ഗത്തിൽ നിക്ഷേപം സമ്പാദിക്കുന്നത്? നാം ദൈവത്തെ ഇഷ്ടപ്പെടുത്തുവാൻ ധർമ്മം കൊടുക്കുമ്പോഴും (വാ: 2) പ്രാർത്ഥിക്കുമ്പോഴും (വാ:5) ഉപവസിക്കുമ്പോഴും (വാ: 16) അത്രെ. ഈ മൂന്ന് ഉദാഹരണങ്ങൾ പറഞ്ഞിട്ടുള്ളതിൽ നിന്നും മനസ്സിലാക്കേണ്ടത് നമ്മുടെ ജീവിതത്തിൽ മനുഷ്യരെ കാണിപ്പാനല്ലാതെ ദൈവത്തെ പ്രസാദിപ്പിപ്പാനായി ചെയ്യുന്ന സകല പ്രവൃത്തികൾ മൂലവും സ്വർഗ്ഗത്തിൽ നിക്ഷേപം സമ്പാദിപ്പാൻ കഴിയുമെന്നാണ്. ധനത്തെ ശരിയായി ദൈവമഹത്വത്തിന് ഉപയോഗിക്കുന്നതുകൊണ്ടു മാത്രമല്ല ദൈവം നൽകിയിട്ടുള്ള ഏതു ശക്തിയേയും, താലന്തിനേയും, അവസരത്തേയും, ദൈവത്തിന്നായി ഉപയോഗിക്കുമ്പോഴൊക്കെയും സ്വർഗ്ഗീയനിക്ഷേപം കരുതുകയാകുന്നു. നാം ഒന്നും പ്രവർത്തിക്കാതിരിക്കുമ്പോൾ തന്നെ ദൈവം തിരുവിഷ്ടപ്പെടുന്നപ്രകാരം ശാന്തമായി ഞെരുക്കങ്ങളെ സഹിക്കുമ്പോഴും സ്വർഗ്ഗത്തിൽ നിക്ഷേപം സമ്പാദിക്കുന്നു. ധനവാൻെറ പടിപ്പുരയിൽ കിടന്ന ലാസറിനെ ഓർക്കുക. ദൈവമഹത്വത്തിന്നായി മററു സ്വാർത്ഥ ഉദ്ദേശം കൂടാതെ ചെയ്യുന്ന ഏതോരു നിസ്സാരവേലക്കും അതിൻെറ പ്രതിഫലം ഉണ്ട്.

വാ: 19. "പുഴുവും തുരുമ്പും" പലരും വിലയേറിയവസ്ത്രങ്ങളായും ചിതലും മററും നശിപ്പിക്കുന്ന പല സാധനങ്ങളായും ധനം സൂ

ക്ഷിക്കാറുണ്ടു്. വസ്ത്രങ്ങൾ പുഴുവും തുരുമ്പും നശിപ്പിക്കുന്നവയാണ്. പൊതുവെ പറഞ്ഞാൽ നിലനില്ക്കാത്തതും നാശമുള്ളതും ആയ ഐഹികധനത്തിന്നായി ജീവിക്കാതെയിരിക്കണം എന്നർത്ഥം.

വാ: 20. സ്വർഗ്ഗത്തിൽ നിക്ഷേപങ്ങളെ വെയ്ക്കണമെന്നു് ഈ വാക്യത്തിൽ പറയുന്നു. എങ്ങിനെയാണ് ആ നിക്ഷേപം വെയ്ക്കുന്നതു് എന്നു് മേൽ പ്രസ്താവിച്ചു കഴിഞ്ഞു.

വാ: 21. (ലൂക്കൊ 12: 34 കാണുക.) സ്വർഗ്ഗീയനിക്ഷേപം ദൈവത്തെയുള്ള നമ്മുടെ സ്വീകരണമാണ്. അതോടു കൂടി ദൈവം നമ്മേയും സ്വീകരിക്കുന്നു. ഐഹികജീവിതശേഷം ആ സമ്പാദ്യത്തിൻെറ സുഖം അനുഭവിപ്പാൻ പോകയും ചെയ്യുന്നു. ഭൗമികനിക്ഷേപം ധനം മാത്രമല്ല; പിന്നെയൊ ദൈവത്തെ ഒഴിച്ചു് മനുഷ്യൻ ശരണംവെക്കുന്നതായ ലോകബഹുമാനം, ജഡസന്തോഷങ്ങൾ ഇത്യാദി സംഗതികളും അതിൽ ഉൾപ്പെടുന്നു. ഇവയ്ക്കു് ഹൃദയം കീഴ്പ്പെട്ടിരിക്കരുതെന്നു പഠിപ്പിക്കുന്നു.

ബി. വാക്യം 22-24. (ലൂക്കൊ 11: 34-36; 16: 13 കാണുക) എങ്ങിനെയാണ് നാം സ്വർഗ്ഗത്തിൽ നിക്ഷേപം സ്വരൂപിക്കുന്നുണ്ടെന്നു് ധൈര്യപ്പെടുന്നതു്? ദൈവമഹത്വത്തിന്നായി മാത്രം പ്രവൃത്തിക്കുന്നുവെന്നു് എങ്ങിനെ അറിയാം. ഈ ചോദ്യങ്ങൾക്കു് നമ്മുടെ കർത്താവ് മറുപടി പറയുന്നു. നമ്മുടെ മനസ്സാക്ഷിയെ സൂക്ഷ്മതയോടെ കാക്കുന്നതിനാലും അതിനെ ശരിയായി സൂക്ഷിക്കുന്നതിനാലും തന്നെ മനസ്സാക്ഷി പാപത്താൽ മലിനമാക്കപ്പെട്ടുമെന്നുള്ള തത്വത്തെ മറന്നുകൊണ്ടു് മനസ്സാക്ഷി നമ്മെ ശരിയായ പാതയിൽ നയിക്കുമെന്നു് നാം വിശ്വസിച്ചുപോകാറുണ്ടു്. മനസ്സാക്ഷി കണ്ണുപോലെയാണ്. കണ്ണിൻ യാതൊരു സുഖക്കേടുമില്ലാതെ ശരിയായിരിക്കുമ്പോൾ ശരീരം മുഴുവനും പ്രകാശിതമായിരിക്കും. (22-ാം വാക്യം) അപ്പോൾ ഓരോ സാധനത്തേയും അതിൻെറ ശരിയായ നിറത്തിലും, വലിപ്പത്തിലും, സ്ഥാനത്തിലും കാണ്മാൻ കഴിയും. എന്നാൽ കണ്ണിൽ ചില രോഗങ്ങൾ ബാധിക്കുമ്പോൾ വസ്തുക്കളെ ശരിയായ വിധം കാണ്മാൻ സാധിക്കുന്നില്ല. (23:10-ാം വാക്യം) ഇങ്ങിനെ മനസ്സാക്ഷി മുൻപാപങ്ങളിലൊ, സമ്പാദ്യമായ അഭ്യാസനകരവിനാലൊ, കാര്യങ്ങളെ തെറ്റായ വിധത്തിൽ ധരിക്കയും ഇങ്ങിനെ ആത്മികപ്രകാശത്തിന പകരം ആ

ത്മിക അന്ധകാരം ഉണ്ടാകയും ചെയ്യുന്നു. അതുകൊണ്ടു നമ്മുടെ മനസ്സാക്ഷിയെ ക്രിസ്തുവിൻെറ പാഠശാലയിൽ അഭ്യസിപ്പിക്കയും ഉത്തമക്രിസ്തീയ ഭക്തന്മാരുടേതുപോലെയുള്ള സന്മാർഗ്ഗമായ ാധികാരം ചെയ്വാൻ പ്രാപ്തിയുള്ളതായി തീരുകയും വേണം. അപ്രകാരം നമ്മുടെ മനസ്സാക്ഷി ഉത്തമമായിരിക്കയും, നമ്മുടെ ആത്മാവിൽ കാശം ഉദിക്കയും ചെയ്യുമ്പോൾ നാം ദൈവത്തെയാണൊ, മാമ്മോനെയാണൊ സേവിക്കുന്നതു് എന്നു് തിരിച്ചറിവാൻ കഴിയും. നമ്മുടെ മനസ്സാക്ഷി ശരിയായിരിക്കാത്തപക്ഷം നാം അറിയാതെ തന്നെ ജീവിതകാലം മുഴുവനും ദ്രവ്യത്തെ തന്നെ സേവിച്ചുകൊണ്ടിരിക്കും.

വാക്യം 22. വിളക്കു്=വെളിച്ചം. കണ്ണു്=മനസ്സാക്ഷി. ഈ ഉപമയിൽ ശരീരം എന്നു് പറയുന്നതു് ആത്മാവിനെ ഉദ്ദേശിച്ചാകുന്നു. കണ്ണു് ശരീരത്തിൻെറ പ്രകാശമായിരിക്കുന്നപോലെ മനസ്സാക്ഷി ആത്മാവിൻേറതും അത്രെ.

വാക്യം-23. നിന്നിലുള്ള പ്രകാശം=നിൻെറ മനസ്സാക്ഷി അതായതു് മനസ്സാക്ഷിതന്നെ പാപങ്ങളാലും അജ്ഞാനത്താലും അന്ധകാരപ്പെട്ടിരുന്നാൽ ആത്മാവു് മഹാ അന്ധകാരത്തിൽ ഉൾപ്പെടുന്നു എന്നു സാരം.

വാക്യം-24. രണ്ടെജമാനന്മാർ=ദൈവവും ലോകവും. ലോകം എന്നു പറയുമ്പോൾ പ്രധാനമായി പണവും, ലോകാഭിമാനവും, ജഡസന്തോഷങ്ങളും ഉൾപ്പെടുന്നു. മാമോൻ എന്നു പറയുന്നതു് ധനസ്നേഹം അത്രെ. പൊതുവെ പറയുമ്പോൾ ലോകസ്നേഹംതന്നെ. അധികം മനുഷ്യരും നമ്മുടെ കാഴ്ചയിൽ നല്ലവരെന്നൊ തിന്മപെട്ടവർ എന്നൊ പറവാൻ പാടില്ലാതെ ഒരു തരം ഇടത്തരക്കാരാണു്, എന്നാൽ കർത്താവു് അങ്ങിനെ തരവ്യത്യാസം ചെയ്യാതെ ഇവിടെ രണ്ടു ഭാഗമായി മാത്രം പിരിക്കുന്നതുകാണുക.

സി. വാക്യം-25-34. (ലൂക്കൊ-12: 22-34) ലൌകികൻ അകലചിന്തയാൽ ഞെരുങ്ങിക്കൊണ്ടിരിക്കുന്നു. അവൻ തൻെറ ഭാവിയെപ്പററി കരുതിവെച്ചിരിക്കുന്നതു നടക്കുമൊ എന്നു ഭയപ്പെടുന്നു. താൻ സ്നേഹിക്കുന്ന ഏതെങ്കിലും തന്നിൽ നിന്നും വിട്ടുപോകുമൊ എന്നു് സംശയിച്ചു വിഷമിക്കുന്നു. തൻെറ ധനം നശിച്ചുപോകുമൊ എന്നു് ഭയപ്പെടുന്നു. തൻെറ ആരോഗ്യം ഇല്ലാതെയായാൽ

പിന്നീട് ജീവിതസന്തോഷം സാധിക്കയില്ലല്ലൊ എന്നു വിചാരിച്ചും ആകുലമുള്ളവനായിതീരുന്നു. ലൌകികാശകളുടെ വാസ്തവമായ ഒരു തോൽവിമൂലം അവൻ സകല മൻഷ്യരേക്കാൾ നികൃഷ്ടനെന്നവണ്ണം ആയി പോകുന്നു. എന്തെന്നാൽ അവൻെറ സകലവും ആ ആശകളായിരുന്നു. അവൻെറ സ്ഥിതി അങ്ങിനെയാണെന്ന് അവൻ സമ്മതിക്കുവാൻ തയ്യാറില്ലെങ്കിലും അവൻ ലോകത്തെയല്ലാതെ വാസ്തവത്തിൽ വേറെ ഒന്നും സ്നേഹിക്കുന്നില്ല. പക്ഷെ അവന് താൻ ദൈവത്തെ അധികം ശുശ്രൂഷിക്കുന്നുവെന്നും മാമോനെ അല്പംമാത്രമെ സേവിക്കുന്നുള്ളു എന്നും തോന്നിയേക്കാം. എന്നാൽ സത്യത്തിൽ അവൻ പൂർണ്ണമായി മാമോനെതന്നെ സേവിക്കുന്നവനാകുന്നു.

ക്രിസ്ത്യാനിയും ഭൌമികമായ കാര്യങ്ങളിൽ ശ്രദ്ധപതിക്കാറുണ്ട്. തൻെറ ജോലിയിൽ അവൻ ഉത്സാഹിയാണ്. ബുദ്ധിയോടെ ന്യായമായ വകകളെ ഭാവിക്കായി കരുതുന്നു. പലപ്പോഴും തൻെറ ജോലിയിൽ അവൻ വിജയകരമായി ലാഭം സമ്പാദിക്കുന്നു. അവൻ മടിയായിരിക്കുന്നില്ല. വഞ്ചിക്കുന്നുമില്ല. ഇപ്രകാരമെല്ലാമാണെങ്കിലും അവൻെറ ഹൃദയം ഈ വകകളിന്മേൽ വെച്ചിട്ടില്ല. അവൻ അവയെപററി ആകുലചിന്തയുള്ളവനുമല്ല. അവൻ തന്നിക്ക് കഴിവുള്ളിടത്തോളം പ്രയത്നിക്കുന്നു. ഫലം ദൈവത്തിങ്കൽ ഭരമേല്പിക്കുന്നു. (സങ്കീ_37; 45) ശരീരാവശ്യങ്ങളെ സംബന്ധിച്ചുള്ള വാദത്തും മടിയനും, പാപിയും ആയ മനുഷ്യനല്ലാ പിന്നെയൊ ദൈവരാജ്യത്തേയും അതിൻെറ നീതിയേയും അന്വേഷിക്കുന്നവനാകുന്നു. (33-ാംവാക്യം) ഇതിനെ ചെയ്യുന്നവന് മടിയനായോ, ചിന്താശൂന്യനായോ, മുന്നാലോചനയില്ലാത്തവനായൊ ഇരിപ്പാൻ സാദ്ധ്യമല്ല. (1 തിമൊ-5: 8)

വാക്യം-25. "വിചാരപ്പെടരുത്". (1 പത്രോ-5: 7 കാണുക) ജോലി ചെയ്യണ്ടാ എന്നൊ, മടിയനായിരിക്കാമെന്നൊ, മുന്നാലോചന വേണ്ടെന്നോ അല്ലാ ഇതിൻെറ അത്ഥം.

വാക്യം-26. പക്ഷികളും മടിയായിരിക്കുന്നില്ല. എപ്പോഴും അവ എത്ര ഉത്സാഹത്തോടെ ജീവിക്കുന്നു എന്ന് സൂക്ഷിക്കുക. കൃഷി ചെയ്ക എന്നുള്ളത് അവയ്ക്കു പ്രകൃതിദത്തമായിട്ടുള്ള ഒന്നല്ലെങ്കിലും അവ ഉത്സാഹത്തോടെ ജീവിക്കുന്നു. മനുഷ്യനോ കൃഷിചെയ്കയൊ മററു

അദ്ധ്വാനങ്ങൾ ചെയ്യയോ വേണമെന്നുള്ളതു് സ്വാഭാവികവും ഏദനിൽ നിന്നും ഇറക്കിവിട്ടപ്പോൾ കൊടുത്തിട്ടുള്ള വരവുമാണ്. അതിനാൽ മനുഷ്യൻ അദ്ധ്വാനിച്ച് ജോലിചെയ്യുമ്പോൾ ദൈവം അവൻെറ ജോലിയെ അനുഗ്രഹിക്കും. അങ്ങിനെ മനുഷ്യൻെറ അദ്ധ്വാനത്തെ ദൈവം അനുഗ്രഹിക്കുന്നതു മൂലമാണ് ദൈവം മനുഷ്യനായി കരുതുന്നതു്. ആകുലചിന്തയാൽ വിചാരപ്പെട്ട് ഞെരുങ്ങേണ്ട ആവശ്യം ദൈവത്തിൽ ഉറപ്പ് വെച്ചിരിക്കുന്നവനു വേണ്ട.

വാക്യം-27. "തൻെറ നീളത്തോടു്," എന്നതിന് അക്ഷരപ്രകാരമുള്ള അത്ഥത്തിനും പുറമെ വേറൊരത്ഥവുംകൂടിയുണ്ടു്. അതായതു തൻെറ വയസ്സിനോടു് എന്നത്രെ. ഒരുവൻ ജനിച്ചാൽ ക്രമേണയല്ലാതെ പെട്ടന്നവനെ വളരുകയില്ലല്ലോ. ദൈവം അതിനെല്ലാം കരുതിയിട്ടുണ്ടു്. വിചാരപ്പെട്ടാലും വ്യത്യാസപ്പെടുത്തുവാൻ കഴിയുകയില്ല. നമ്മുടെ പക്ഷത്തു് ചെയ്യുവാനുള്ളതു് ചെയ്യുമ്പോൾ ദൈവം താൻ നിശ്ചയിച്ച ക്രമം അനുസരിച്ച് വളത്തിക്കൊള്ളും.

വാക്യം-28. ശൂശാനാകൾ=ഒരു തരം ചെടികൾ

വാക്യം-29. ശ്ലോമൊൻ തൻെറ ജ്ഞാനത്താൽ ശൂശാനാകളുടെ വണ്ണം വസ്ത്രത്തിന് വരുത്തുവാൻശ്രമിച്ചിട്ടുണ്ടു്. സാധിക്കാതെയിരുന്നതിനാൽ ശ്ലോമൊയെ എടുത്തു പറഞ്ഞതാണ്.

വാക്യം-32. പിതാവു് എന്ന പദം മൂലം ദൈവം പുത്രവാത്സല്യത്തോടെ നമ്മെ സ്നേഹിക്കുന്നുവെന്നു് കാണിക്കുന്നു.

വാക്യം-33. "അവൻെറ രാജ്യം"=കർത്തൃപ്രാത്ഥനയിൽ ദൈവത്തിൻെറ രാജ്യം വരേണമെന്നുള്ള അപേക്ഷയുടെ വ്യാഖ്യാനത്തിൽ ദൈവരാജ്യം എന്താണെന്നു് വെളിപ്പെടുത്തിയിട്ടുണ്ടു്.

വാക്യം-34. നാളെ എന്നു പറഞ്ഞാൽ ഭാവികാലമെന്നയത്ഥമുള്ളു. മുന്നാലോചനയൊ, ചിന്തയോ വേണ്ടെന്നല്ല, ആകുലചിന്തയാൽ വിഷമിക്കാതെ ഓരോദിവസം ചെയ്യാനുള്ള ജോലിയെ ചെയ്തു് ഫലം ദൈവത്തിൽ ഭരമേല്പിക്കണമെന്നത്രെ സാരം.(തുടരും)

# ക്രിസ്തുചരിതം ഗാഥ.

## ക്ലേശ സഹനം

പ്രീതന്മാർ ശിഷ്യന്മാർ മൂവരോടൊന്നിച്ചു
നീതിസ്വരൂപന്റെ പുത്രൻ നാഥൻ
ആതങ്കമായ് ഗത സീമാന്താമുദ്യാനെ
താതനാമീശന്റെ സന്നിധാനെ
ചെന്നുടൻ ശിഷ്യരെ ദൂരത്തിരുത്തിത്താൻ
തന്നുടെ വൻക്ലേശമോതീടുന്നു
ഹാ താതാ! സാദ്ധ്യമെന്നാകിലിപ്പാനീയ
പാത്രമെന്നിൽനിന്നു മാററീടേണം
എന്നിഷ്ടംപോലല്ലാ നിൻതിരുവിഷ്ടം പോൽ
വന്നീടട്ടേയെന്നും ചൊല്ലുന്നയ്യോ
ലോകത്തിൻ പാപത്താൽ ഭാരംതാനേകുന്ന
ശോകത്താൽ സ്വേദബിന്ദുക്കൾ പാർത്താൽ
ശോണിത ബിന്ദുക്കൾ പോലംഗേ നിന്നിങ്ങു
വീണിതാ താഴെയൊഴുകീടുന്നു
ജാഗ്രതയോടിരുന്നീടുവാൻ ശിഷ്യരോ-
ടുഗ്രതാപത്തോടെ വന്നോതുന്നു.
നിദ്രവെടിഞ്ഞു താൻ വീണ്ടും വീണ്ടും ചെന്നി-
ട്ടാർദ്രമനസ്സോടും പ്രാർത്ഥിച്ചപ്പോൾ
മൃത്യുവിൻ ബന്ധനം മോചിപ്പാൻ ശക്തിയെ
മൃത്യുഞ്ജയദൂതൻ വന്നു നൽകി
കാലം സംപ്രാപ്തമായെന്നഹോ ചൊല്ലിത്തു-
ക്കാലാശ്രിതന്മാരെ വന്നണെത്തി
ചുംബനം ചെയ്യുന്ന യൂദാവന്നുടനേര-
യിമ്മനുപുത്രനെയൊററീടുന്നു
വാളുകൾ കൈകളിലേന്തിക്കൊണ്ടൊട്ടനേ-
യാളുകൾ പിന്നാലെ വന്നീടുന്നു

അൎദ്ധരാത്രിക്കിതാ യഷ്ടികൾ കൈക്യേന്തി
ക്രുദ്ധരാചാൎയ്യന്മാരുമെത്തി
ആചാൎയ്യദാസന്റെ കൎണ്ണം മുറിച്ചിട്ടി-
ന്നിചരോടൊന്നാമൻ ശിഷ്യൻ നേതൃ
"ദ്വാദശവാഹിനീസാൎദ്ധതൎതാതന്റെ-
യാദേശാലിപ്പോൾ വന്നിടുമെന്നാൽ"
"ഈ വിധമൊക്കെയും സംഭവിക്കേണമെ-
ന്നാവിധിയുണ്ടതുപോൽ വരട്ടെ"
എന്നുചൊന്നാചാൎയ്യദാസന്നു കൎണ്ണത്തെ
ചൊന്നുനാഥനേശു നൽകുന്നെന്നാൽ
ശങ്കാരഹിതരായാചാൎയ്യരപ്പോൾ തൻ
ചെൻകരതാരിൽ പിടിച്ചുലച്ച്
കായാഫാഖ്യനാകുന്നോരാചാൎയ്യപ്രൌഢന്റെ
ന്യായാസനത്തിന്നടുക്കലാക്കി
ചൊന്നേശുനാഥൻ തൻ കൂടെത്തന്നെ
ധന്യനാം പത്രോസു ചെന്നു് ഹൎമ്മ്യം തന്നി-
ലന്യന്മാരൊത്തു തീ കാഞ്ഞിരുന്നു
കായാഫാതന്നോരൊ വേലക്കാർതന്നോടു
നീയായാൾ തൻശിഷ്യനെന്നു ചൊന്നാർ
എന്നതുകേട്ടുടനശ്ശിഷ്യൻ ഞാനല്ലാ
യെന്നതി ഭീതിയാലാലപിച്ചു
മൂന്നാം പ്രാവശ്യം താനീവണ്ണം ചൊന്നപ്പോൾ
മൂന്നാംയാമത്തിൻ പ്രാരംഭമായി
കുക്കുടനാദം പാൎത്തീശൻ മുൻചൊന്നതോ-
ൎത്തുൾക്കടഖേദത്താൽ കണ്ണീർവാൎത്തു
കുററം നാം ചെയ്തെന്നാൽ മാനസാന്തരം വ-
ന്നോററം ദുഃഖത്തോടെ കണ്ണീർവാൎത്താൽ
ഈശൻ വിമോചനം നൽകീടുമോൎത്തന്നാ-
ലീശനല്ലാതില്ലാ ദോഷഹീനൻ
ദോഷമൊന്നീശന്റെ പുത്രനും ചൊല്ലാനി-
ദ്ദോഷജ്ഞരോൎത്തിട്ടു സാധിച്ചില്ലാ

എന്നാൽ "ദൈവാലയമില്ലാതെയാക്കിത്താൻ
മൂന്നാംനാൾകൊണ്ടതു തീർക്കു"മെന്നു
"ചൊന്നിവനെന്നൊരു കുററ മാരോപിച്ചു
വന്നിവരേററവും നിന്ദിച്ചല്ലോ
ദേവാലയമായ തന്മെയ്യയത്തീട്ടും
ഭൂവിലടിഞ്ഞിട്ടു മൂന്നാം നാളിൽ
എന്നു താൻ മുൻചൊന്ന തത്വം ഗ്രഹിയാതെ
കന്നത്തുമിക്കൂട്ടരോതുന്നെന്നാൽ
മൌനത്തോടീശൻ നിന്നിടുമ്പോൾ ജാത്യാഭി
മാനത്തോടാചാര്യൻ ചോദിക്കുന്നു
"എന്തേ! നീ മൌനമായ് നില്ക്കുന്നു ചൊന്നാലും
സ്വാന്തെ നിനക്കിന്നു തോന്നും കാര്യം"
"ഈശാത്മജനേശു നീയെങ്കിൽ ചൊല്ലേണം
ലേശവും താമസിയാതിന്നിപ്പോൾ"
"നീ തന്നെ ചൊന്നല്ലോ" "നീയെന്നാൽ വാനവ
ദൂതന്മാരൊത്തു തൻതേജസ്സോടെ
വാനം സിംഹാസന മേറിവന്നീടുന്ന
മാനവപുത്രനെക്കാണുമെന്നു"
ചൊല്ലുമ്പോൾ ദ്വേഷത്താൽ വസ്ത്രങ്ങൾകീറിക്കൊ
ണ്ടി"ല്ലിനിസ്സാക്ഷികൾ കൊണ്ടാവശ്യം"
ദൈവത്തെ ദൂഷണം ചൊല്ലുമീമർത്ത്യന്റെ
ദേഹത്തെ വെന്തീടാമെന്നുചൊന്നു
നിഷ്ഠവനം ചെയ്തു തൻമുഖാംഭോജത്തിൽ
ദുഷ്ടനാമാചാര്യനയ്യോ കഷ്ടം
പെട്ടെന്നു വസ്ത്രത്താൽ തന്നാനനംമൂടി
കെട്ടിയന്നോരോരോ നീചർ തന്നെ
മുഷ്ടിയാൽ താഡനം ചെയ്തിട്ടിവർ, ദിവ്യ
ദൃഷ്ടിയാലാരെന്നോതീടാൻ ചൊന്നു
സൂര്യനുദിച്ചീടും നേരം വരെ, നീതി
സൂര്യനിപ്പങ്കപ്പാടേററു നിന്നു

ആദാമിൻ പാപത്തിൻ മോചനം ചെയ്വാനായ്
ഖേദമിന്നാഥൻ സഹിച്ചു പാരം
തൻപാദാംഭോരുഹമോർത്തു വാഴും ജനം
തൻപാപമെല്ലാം മോചിക്കും നാഥൻ

ശ്ലോകം.

എൻപിതാക്കളൊത്തൊന്നിങ്ങുചെയ്തപാപമൊക്കയും
നിൻപാദാംബുജം വിഭോ! നമിക്കയാൽ ക്ഷമിച്ചുഹെ
നിൻപിതാവുതന്റെ സൈന്യമൊത്തുനീവരുന്നനാ-
ളെൻപിതാക്കളൊത്തുനിന്നെ വാഴ്ത്തുവാൻ തുണെക്കുമെ.

# ജീവചരിത്രപംക്തി.

## യൂയാക്കിം മാർ കൂറിലോസു ബാവാ അവർകൾ.

[ പകർപ്പവകാശം ലേഖകനുള്ളത് ]

൪-ാം അദ്ധ്യായം.

തിരുവിതാംകൂർകാരായ മലങ്കര സുറിയാനിസഭാംഗങ്ങൾക്കുണ്ടായിട്ടുള്ളതുപോലെയുള്ള ക്ലേശങ്ങൾ കൊച്ചിയിലെ സഹോദര സമുദായാംഗങ്ങൾക്കും നേരിടാതിരുന്നില്ല. എന്തുകൊണ്ടെന്നാൽ തിരുവിതാംകൂറിനെ അനുകരിച്ചു കൊച്ചിയിലും പ്രസിദ്ധപ്പെട്ടിരുന്ന തിരുവെഴുത്തു വിളംബരം കൊണ്ടു മാത്യൂസ് മാർ അത്താനാസ്യോസിനു രണ്ടു രാജ്യങ്ങളിലും ഉദ്ദേശാനുരൂപമായ കാര്യങ്ങൾ നിർവഹിക്കാൻ യാതൊരു പ്രയാസവും ഇല്ലായിരുന്നു. മാർ കൂറിലോസിനും അനുയായികൾക്കും മാർ അത്താനാസ്യോസിനോടുണ്ടായിരുന്ന ദ്വേഷദാർഢ്യത്തെ പ്രാപിക്കാൻ ഇടയാക്കിയ മറ്റൊരു പ്രധാന സംഗതി പുരാതനവും നൈർമ്മല്യവും ആയ സുറിയാനി ക്രിസ്ത്യാനികളുടെ വിശ്വാസരീതിയിലും മതസിദ്ധാന്തങ്ങളിലും അദ്ദേഹം സാരമായ ചില മാറ്റങ്ങൾ വരുത്തുവാനായി പരിശ്രമിച്ചതാണ്.

കരുന്നതു് തൽക്കാലസ്ഥിതിക്കു ഉചിതമായിരിക്കുമെന്നു അദ്ദേഹം മനസ്സിലാക്കി, സ്വതസിദ്ധമായ വാഗ്മാധുരിയാൽ ആത്താറുപള്ളിയിലെ വികാരിയെ സ്വാധീനപ്പെടുത്തി ചില താക്കോലും മററും വാങ്ങിച്ചു സ്വാധീനപ്പെടുത്തുകയും, പള്ളിയോഗത്തിൻെറ അനുമതിയൊ അറിവൊ യാതൊന്നും കൂടാതെ അവിടെ ചില കൃത്യങ്ങൾ നടത്തുകയും ചെയ്തു. ഈ കാരണത്താൽ ഇടവകജനങ്ങളുടെ പൊതുവെയുള്ള അപ്രീതി സമ്പാദിപ്പാൻ അദ്ദേഹത്തിനു വളരെ വേഗം കഴിഞ്ഞു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. സംഗതികൾ ഇങ്ങിനെ കുഴപ്പത്തിലകപ്പെട്ടിരിക്കുന്ന സമയത്തു് മാർ കൂറിലോസുബാവയും അവിടെ എത്തി. രണ്ടുപേരും ആ പള്ളിയിൽ ഏതാനും ദിവസം പാർത്തു. മാർ അത്താനാസ്യോസ് പ്രവർത്തിച്ച സാഹസത്തെപ്പററി യോഗക്കാർ ബാവായെ അറിയിച്ചു. ഇതേപ്പററി ബാവാ മാർ അത്താനാസ്യോസിനോടു് സമാധാനം ചോദിച്ചു. അദ്ദേഹം അതു സാരമാക്കിയില്ല. ഇതിനാലും മററു കാരണങ്ങളാലും യോഗജനങ്ങളും ബാവായും ഒരു ഭാഗവും മാർ അത്താനാസ്യോസും ചുരുക്കം ചിലരും എതിർ ഭാഗമായും പിരിയുന്നതിനിടയായി. ഉടനെതന്നെ ഇരുഭാഗക്കാരും ക്രിമിനൽ കേസിനും ആരംഭിച്ചു (11).

ബാവായുടെ സഹായി പുലിക്കോട്ടിൽ യൌസേഫ് കത്തനാരും മാർ അത്താനാസ്യോസിൻെറ കക്ഷിയിൽ ഉണ്ടായിരുന്ന തോഴിയൂർ പള്ളിയിലെ ചില പട്ടക്കാരും അന്യായക്കാരും, പ്രതികൾ ആത്താററ പള്ളിയോഗപ്രധാനികളായ പനയ്ക്കൽ ഈയപ്പൻ മുതൽപേരും ആയിരുന്നു. കേസു ചാവക്കാട്ടു് മജിസ്ട്രേട്ടു് വിചാരണ ചെയ്തു പ്രതികളെ പാലക്കാട്ടേക്കു് കമ്മിററു് ചെയ്തു. പക്ഷെ കേസു പ്രബലപ്പെട്ടില്ല. പ്രതികളോടു ജാമ്യം വാങ്ങേണമെന്നു് ഹെഡ് അസിസ്റ്റൻറു കലക്ടരുടെ കോടതിയിൽ നിന്നു വിധിയും ഉണ്ടായി. ഇതിന്മേൽ കോഴിക്കോട്ടു സെഷ്യൻസു് കോട്ടിൽ അപ്പീൽ കൊടുത്തെങ്കിലും അവിടേയും കീഴ് കോടതിവിധിയെ സ്ഥിരപ്പെടുത്തുകയാണു് ഉണ്ടായതു്.

ഈ കേസുകൊണ്ടും ഈ വഴക്കും വ്യവഹാരവും ഒന്നും അവസാനിച്ചില്ല. മാർ അത്താനാസ്യോസിനു് അനുകൂലമായിട്ടു് നാട്ടുരാജ്യ

(11) Christianity in Travancore by G. T, Machenzi Page 41.

ങ്ങളിൽ പ്രബലപ്പെട്ടിരുന്ന വിളംബരത്താൽ പാത്രിയർക്കീസു ബാവായുടെ മേലധികാരത്തെ അവിടെയെങ്ങും സ്ഥാപിപ്പാൻ നിവൃത്തിയില്ലെന്നും അതിനാൽ ബ്രിട്ടീഷിൽ സ്ഥിതിചെയ്യുന്ന തൊഴിയൂർ പള്ളി സംബന്ധമായി ഒരു സിവിൽ വ്യവഹാരം നടത്തിയാൽ എന്തെങ്കിലും ഗുണം ഉണ്ടാകുമെന്നും ബാവായ്ക്കും അദ്ദേഹത്തിന്റെ വിശ്വസ്തകാര്യസ്ഥനായ യൗസേഫ് കത്തനാർക്കും തോന്നി. വ്യവഹാരത്തിലേക്കു വേണ്ടിവരുന്ന സർവ്വചിലവുകളും താൻ വഹിച്ചുകൊള്ളാമെന്നു പ്രസിദ്ധധനാഢ്യനും പൌരപ്രധാനനും സമുദായാഭ്യുദയകാംക്ഷിയുമായ ശ്രീമാൻ പനക്കൽ ഈനാപ്പൻ അവർകൾ വാഗ്ദാനവുംചെയ്തു. ഇതനുസരിച്ചു ക്രിസ്ത്വാബ്ദം 1857-നു കൊല്ലവർഷം 1032-ൽ കോഴിക്കോട്ടു മുൻസിപ്പു കോർട്ടിൽ ഒന്നാം നമ്പ്രായി ഒരു അന്യായവും ഫയലായി.

ഈ വ്യവഹാരത്തിൽ വാദി ബാവായും പ്രതികൾ മാർ അത്താനാസ്യോസും അദ്ദേഹം സ്ഥാനം കൊടുത്ത തൊഴിയൂർ മെത്രാൻ മാർ കൂറിലോസും ഒരു കത്തനാരും ഉൾപ്പടെ അഞ്ചു പേർ വേറെയും ഉണ്ടായിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസ് മാർ അത്താനാസ്യോസിനെ സ്ഥാനഭ്രംശം ചെയ്തു മലങ്കരമെത്രാപ്പോലീത്തായായി തന്നെ നിയമിച്ചിരിക്കയാൽ പള്ളിയും വസ്തുക്കളും തനിക്കു നടത്തിച്ചു കൊടുക്കണമെന്നും മററും ആയിരുന്നു അന്യായസാരം. പാത്രിയർക്കീസിനും തനിക്കും വിവാദപള്ളിമേൽ യാതൊരുവിധ അധികാരമൊ സംബന്ധമൊ അവകാശമൊ ഇല്ലെന്നും പള്ളിയും സ്വത്തുക്കളും രണ്ടാംപ്രതിയായ തൊഴിയൂർ മെത്രാൻ മാർ കൂറിലോസിന്റെയും യോഗക്കാരുടെയും സ്വന്തമാണെന്നും തൊഴിയൂർ പള്ളിയുടെ ആദ്യമെത്രാനായ കഴിഞ്ഞുപോയ മാർ കൂറിലോസിന്റെ മരണശാസനത്തിൽ രണ്ടാം പ്രതിയെ മെത്രാനാക്കണമെന്നു പ്രസ്താവിച്ചിരുന്നപ്രകാരം താൻ അദ്ദേഹത്തിനു പട്ടം കൊടുക്കുക മാത്രമാണു ചെയ്തിട്ടുള്ളതെന്നു മാർ അത്താനാസ്യോസു കൂട്ടരും കൂടി പത്രികയും ബോധിപ്പിച്ചു.

എന്നാൽ തൊഴിയൂർ പള്ളി അതിന്റെ യോഗക്കാരെന്നു പറയപ്പെടുന്നവരുടേയൊ അവരുടെ പൂർവ്വികരുടേയൊ അപേക്ഷപ്രകാരവും മററും സ്ഥാപിച്ചു ഒന്നല്ലായിരുന്നു. അതു കാട്ടുമങ്ങാട്ടു റമ്പാന്റെ അഭയസ്ഥാനമായി പണിയിക്കപ്പെട്ടിട്ടുള്ളതായിരുന്നു. (ഇതേപ്പററിയുള്ള കൂടുതൽ വിവരങ്ങൾ "കാട്ടുമങ്ങാട്ടുബാവാമാർ" എന്ന അളി

ധ്യാനത്തിൽ എഴുതിവരുന്നതും ഈ പംക്തികളിൽ തഥാവസരം ഖണ്ഡശഃ പ്രസിദ്ധപ്പെടുത്താനിരിക്കുന്നതുമായ ഉപന്യാസ പരമ്പരകളിൽ വിശദമായി പ്രസ്താവിക്കുന്നതാണ്.) പ്രതികൾ ഹാജരാക്കിയ പത്രിക തോഴിയൂർ മെത്രാന്റെ മരണശേഷം കൃത്രിമമായി നിർമ്മിക്കപ്പെട്ടതുമായിരുന്നു. ആ മെത്രാൻ ഇപ്രകാരമുള്ള ഒരു മരണശാസനം എഴുത്തുകപോലും ചെയ്തിരുന്നില്ല. ഈ വ്യവഹാരം ആരംഭിച്ചകാലത്തും ആ പള്ളിക്ക് യോഗക്കാരായി ആരും തന്നെ ഉണ്ടായിരുന്നതുമില്ല. അതിന്റെ രക്ഷയും അഭിവൃദ്ധിയും എല്ലാം ആർത്താറ്റ്, കുന്നംകുളം മുതലായ പള്ളി ഇടവകക്കാരിൽ നിന്ന് ഉണ്ടായിട്ടുള്ളതും ആണ്. സംഗതിയുടെ വാസ്തവം ഇപ്രകാരമെല്ലാമായിരുന്നെങ്കിലും തോഴിയൂർ പള്ളിയും വസ്തുക്കളും ആ പള്ളിയോഗത്തിന്റെ വകയാണെന്നും കൂറീലോസിനെ മെത്രാനായി അഭിഷേകം ചെയ്തതു യോഗാനുമതിയോടുകൂടി ആണെന്നും അതിനാൽ ബാവായുടെയും മററും വാദം വഹിക്കത്തക്കതല്ലെന്നും മററും പ്രസ്താവിച്ച് അന്യായം തള്ളിക്കളഞ്ഞു. ഇങ്ങിനെയുണ്ടായ കോഴിക്കോട്ട് സിവിൾ ജഡ്ജിയുടെ വിധിയിന്മേൽ മദ്രാസിൽ അപ്പീൽ ബോധിപ്പിക്കുന്നതിനായി ബാവാ യൌസേഫ് കത്തനാരെ അവിടേക്കയച്ചു. അവിടെയും ഹൈക്കോടതി കീഴ്ക്കോടതി വിധിയെ ശരിവെക്കയാണുണ്ടായതു. ഇത്രയുമായപ്പോൾ ബാവാക്കു അതിയായ കണ്ണിതവും ഇച്ഛാഭംഗവും നേരിട്ടു.

1036-ൽ വരാപ്പുഴ ആർച്ചുബിഷോപ്പ് അവർകൾ കൂറിലോസ് ബാവായെ പ്രതിയാക്കി ഒരു മാനനഷ്ടക്കേസ് ബ്രിട്ടീഷ് കൊച്ചിയിലെ സിവിൾ കോടതിയിൽ ഫയലാക്കി. ഈ വ്യവഹാരം നടത്തുന്നതിനു ബാവാ ചുമതലപ്പെടുത്തിയതു യൌസേഫ് കത്തനാരെ ആയിരുന്നു. ബിഷപ്പിനെപ്പററി ആക്ഷേപസൂചകമായി ബാവാ അവർകൾ ചില പ്രസ്താവനകൾ ചെയ്തതിനെ ആസ്പദമാക്കിയാണ് അന്യായം ഫയലാക്കിയതു. വിസ്താരത്തിൽ ഈ അന്യായവും ചിലവു സഹിതം തള്ളിപ്പോയി. ഇതവസാനിച്ചതോടുകൂടി യൌസേഫ് കത്തനാരുടെ ഖ്യാതിയും പ്രചരിച്ചു തുടങ്ങി. ബാവാ അവർകൾക്കു യൌസേഫ് കത്തനാരുടെ പേരിലുണ്ടായിരുന്ന നിസ്സീമമായ സ്നേഹബഹുമാനങ്ങൾ പ്രതിദിനം എന്നപോലെ വർദ്ധിച്ചും വന്നു. ഇപ്രകാരമുള്ള ഓരോ കാരണങ്ങളാൽ തന്റെ പ്രതിയോഗിയായ അത്താനാസ്യോസിനോട് എതിരിടുവാൻ യൌസേഫ് കത്തനാർ സമർത്ഥൻ ത

ന്നെയെന്നു ബാവായ്ക്കും മനസ്സിലായി. അതിനാൽ യൌസേഫ് കത്തനാരെ മർദ്ദീനിൽ പാത്രിയർക്കീസിൻെറ സന്നിധിയിൽ അയച്ച് മേല്പട്ടക്കാരനാക്കി വരുത്തണമെന്നു ബാവായും മലങ്കരസമുദായവും കൂടി നിശ്ചയിച്ചു. ഇതിലേക്കു ബാവാ ആദിയായി യൌസേഫ് കത്തനാരുടെ അഭ്യുദയാശംസികൾ അദ്ദേഹത്തെ നിർബ്ബന്ധിക്കാനും തുടങ്ങി. മലങ്കരസഭയെ വിശ്വാസത്യാഗമാകുന്ന കഠിന നരകത്തിൻ കീഴിൽ നിന്നു സ്വാതന്ത്ര്യപ്പെടുത്തുവാൻ ബാവാ ബദ്ധശ്രദ്ധനായിരുന്നുവെന്നുള്ളതിനു ഈ സംഗതിയും ഒരു പ്രധാന തെളിവാണല്ലോ. അതുകൊണ്ടു 1039 കുംഭം 27-ാംനു പകൽ മൂന്നു മണിക്കു സുമുഹൂർത്തത്തിൽ യൌസേഫ് കത്തനാർ തൻെറ വിദേശയാത്രക്കായി സ്വദേശത്തുനിന്നു തിരിച്ചു. പതിന്നാലു മാസവും പതിനഞ്ചു ദിവസവും കഴിഞ്ഞു മാർ ദിവന്നാസിയോസ് എന്ന പേരിൽ യൌസേഫ് കത്തനാർ മലങ്കരക്കു അധിപനായി മടങ്ങി എത്തുകയും ചെയ്തു.

ഈ കാലം മുതൽ ബാവായ്ക്കു സ്വാസ്ഥതയും ലഭിച്ചു തുടങ്ങി. യൌസേപ്പ് മാർ ദീവന്നാസ്യോസ് മലയാളത്തു തിരിച്ചെത്തിയശേഷം സ്വസമുദായോദ്ധാരണാർത്ഥം പ്രവേശിച്ചിട്ടുള്ളതും പ്രവർത്തിച്ചിട്ടുള്ളതും ആയ സകല സംഗതികളിലും ബാവാ അവർകളുടെ പരിപൂർണ്ണമായ ആനുകൂല്യവും സഹായസഹകരണങ്ങളും ലഭിച്ചുകൊണ്ടാണിരുന്നിട്ടുള്ളതു്. ബാവാ അവർകൾ തൻെറ മലങ്കരവാസം മലങ്കര സമുദായത്തിൻെറ ശാശ്വതമായ നിലനില്പിന്നും അഭിവൃദ്ധിക്കും ഉതകണമെന്നുള്ള ദൃഢബോധത്തോടും ഉത്തമമനസ്സാക്ഷിയോടും കൂടിയ ഒരു പുണ്യശ്ലോകനായിരുന്നു. മത്ത്യൂസ് മാർ അത്താനാസ്യോസിൻെറ നവീകരണോപദേശങ്ങൾ വടക്കൻ ഇടവകകളിൽ പ്രചരിക്കാൻ ഇടയാകാഞ്ഞതു് ബാവായുടെ അതിരററ പരിശ്രമങ്ങളുടേയും നിഷ്കളങ്കഹൃദയത്തോടുകൂടിയ പ്രാർത്ഥനയുടേയും സത്യവിശ്വാസ സ്ഥിരതക്കുവേണ്ടി അദ്ദേഹം ചൊഴിച്ച കണ്ണുനീരിൻെറയും ഫലമായിട്ടാണെന്നു അതിശയോക്തിലേശം കൂടാതെ പറയാവുന്നതാണ്. സത്യക്രിസ്തീയ ജീവിത പരമോദ്ദേശാനുരൂപമായി പൂർവ്വിക സഭാപിതാക്കളാൽ സുസ്ഥാപിതവും പാരമ്പര്യക്രമമനുസരിച്ചു സുറിയാനിസമുദായം ഇന്നേയോളവും വിശ്വസിച്ചും ആചരിച്ചും വരുന്നവയും ആയ നൈർമ്മല്യവിശ്വാസാചാരങ്ങളെ പാടെ ഗ്രസിക്കത്തക്ക ഘോരതരാപ്ലാവാ

യി പരിണമിച്ച നവീകരണ സഭാ പ്രവർത്തകന്മാൽ ഉത്ഭൂതമാക്കിയ നവീനമതതത്വങ്ങളെ സത്യവിശ്വാസ നഭോമണ്ഡലത്തിൽ നിന്നു നിഷ്കാസനം ചെയ്ത് പരിപാവനമായ സത്യവിശ്വാസത്തെ പാലിപ്പാനായി ബാവാ അവർകൾ തന്റെ കായമനഃക്ലേശങ്ങൾ ഗണ്യമാക്കാതെ ഭഗീരഥശ്രമം ചെയ്തുകൊണ്ടിരുന്നു.

ഉദ്ദേശശുദ്ധി, ധീരോദാത്തത, ഉത്തമവിശ്വാസം, നിസ്തുലസ്നേഹം, ദൈവഭക്തി തുടങ്ങിയ വിശിഷ്ട ഗുണഗണങ്ങളുടെ ഒരു വിളനിലവും സർവ്വോപരി അനുകരണീയനായ ഒരു മാതൃകാപുരുഷനും ആയിരുന്ന ഇദ്ദേഹം സത്യാന്തരത്തോടുകൂടി മലയാളത്തു ജീവിതം കഴിച്ചിട്ടുള്ള ചുരുക്കം ചില വിദേശമേല്പട്ടക്കാരിൽ പ്രഥമഗണനീയനും ആയിരുന്നെങ്കിലും ഇദ്ദേഹത്തിനും ചില പിശകുകളും തെറ്റിദ്ധാരണകളും വന്നു ചേർന്നിട്ടുണ്ടെന്നുള്ള വിവരവും പ്രസ്താവാർഹമത്രെ.

# സൺഡേസ്കൂൾ പംക്തി

---

വിശുദ്ധ വേദസാരസംക്ഷേപം.

### ലോകത്തിന്റെ നാലാം യുഗം

മോശയുടെ ന്യായപ്രമാണ കാലം (ബി. സി. 1491) മുതൽ ശലോമോൻ രാജാവിന്റെ യേറുശലേം ദേവാലയപ്രതിഷ്ഠവരെ (ബി. സി. 1005).

### 486 വർഷത്തെ കഥാചുരുക്കം

ഇസ്രായേലിന്റെ വനവാസകാലത്ത് അവർ ചെയ്തിട്ടുള്ള കുറ്റങ്ങളും
അതിലേക്കു ലഭിച്ചിട്ടുള്ള ശിക്ഷകളും.

ചോദ്യം 1 ഇസ്രായേൽ ജനസാമാന്യം അനുസരിക്കേണ്ടതായി കൊടുക്കപ്പെട്ടിരുന്ന കല്പനകൾ, നിയമങ്ങൾ എന്നിവയെ അവർ എങ്ങിനെ ആചരിച്ചു വന്നു?

ഉ:— അവർ ന്യായപ്രമാണങ്ങളെ കൂടെക്കൂടെ ലംഘിക്കയും തന്മൂലം ദൈവകോപത്തിനു വിധേയരാകയും കഠിനമായി ശിക്ഷിക്കപ്പെടുകയും ചെയ്തിരുന്നു. (ഏശാ-63;10, 78; സങ്കീ. 32:34)

ചോ—2 വനവാസക്കാലത്തു അവർ ചെയ്തു പ്രധാന കുറ്റങ്ങളേവ?

ഉ—മോശ പത്തു കല്പനകൾ വാങ്ങാനായി സീനായി പൎവ്വതത്തിലേക്കു പോയ സമയത്തു അവർ ബഹളമുണ്ടാക്കി പൊന്നുകൊണ്ടു കാളക്കുട്ടിയുടെ ഒരു വിഗ്രഹം ഉണ്ടാക്കി, വന്ദിച്ചതായിരുന്നു ഒരു പ്രധാനപാപം (പുറ-32: 4, 8).

ചോ—3 അവർ ഈ പാപം ചെയ്വാൻ പ്രേരിതരായതു എങ്ങിനെ?

ഉ—മോശ പൎവ്വതത്തിൽ നിന്നു മടങ്ങി വരുവാൻ അവർ കരുതിയിരുന്നതിൽ കൂടുതൽ സമയം വേണ്ടി വന്നതുകൊണ്ടു് ആ സമയത്തും ദൈവം അവരുടെ കൂടെയുണ്ടെന്നുള്ളതിനെ ലക്ഷീകരിപ്പാൻ ദൈവത്തിൻെറ ഒരു പ്രതിമ കാളക്കുട്ടിയുടെ രൂപത്തിൽ ഉണ്ടാക്കികൊടുക്കണമെന്നു അവർ അഹറോനെ നിൎബ്ബന്ധിച്ചു (പുറ-32: 1).

ചോ—4 കാളക്കുട്ടിയുടെ വിഗ്രഹം ഉണ്ടാക്കി വന്ദിച്ചതിനു അവൎക്കു എന്തു ശിക്ഷ ലഭിച്ചു?

ഉ—ഇതുമൂലം ഇസ്രായേലിൽ മൂവായിരം പേർ മരിക്കുന്നതിനു ഇടയായി (പുറ-32: 27, 28).

ചോ—5 ഇസ്രായേൽക്കാർ രണ്ടാമതു ചെയ്തു മഹാപാപം എന്തായിരുന്നു? ഇതിലേക്കു എന്തു ശിക്ഷ ലഭിച്ചു?

ഉ—സീനായിൽ നിന്നുള്ള മടക്കത്തിൽ ദൈവം അവൎക്കു കൊടുത്ത മന്നാ ഭക്ഷിക്കാതെ മാംസം കിട്ടായ്കയാൽ അവർ പിറുപിറുത്തതായിരുന്നു (സംഖ്യ-11:4). ഇതിലേക്കു ദൈവം അവൎക്കു് കാടയുടെ ഇറച്ചി കൊടുക്കുകയും അവരതു ഭക്ഷിക്കയും ചെയ്തതിനാൽ അവരുടെ ഇടയിൽ ഭയങ്കരമായ പകൎച്ചവ്യാധി ഉണ്ടായി (സംഖ്യ-11: 31; 33.)

ചോ—6 ഇസ്രായേലിൻെറ മൂന്നാമത്തെ പ്രധാന പാപവും അതിലേക്കുള്ള ശിക്ഷയും എന്തായിരുന്നു?

ഉ—വാഗ്ദത്തദേശത്തെ ഒററു നോക്കുവാൻ പോയ പ്രധാനികളിൽ ചിലരുടെ അഭിപ്രായങ്ങൾക്കു വശംവദരായി തിരികെ ഈജിപ്റ്റിലേക്കു പോകാൻ അവർ ഒരുമ്പെടുകയും ഇതിലേക്കു ഒരു നായകനെ തിരഞ്ഞെടുക്കാൻ ശ്രമിച്ചതും ആയിരുന്നു (സംഖ്യ-13: 32; 14:

3, 4, 36). ജനങ്ങളുടെയിടയിൽ അസത്യം പ്രചരിപ്പിച്ച ദൂതന്മാരിൽ പത്തുപേർ ഉടൻതന്നെ മൃതരായി. അതു കൂടാതെ ഇരുപതിൽ പരം വയസ്സുള്ളവർ ഒന്നടങ്കം മരിച്ചു തീരണമെന്നുള്ള നിശ്ചയത്തിന്മേൽ ഇസ്രായേലിന്റെ വനവാസം നാല്പതു മുഴുവൻ സംവത്സരമായി ഭേദപ്പെടുത്തി (സംഖ്യാ-14: 29-37).

ചോ—7 കനാൻദേശത്തെ ഒറവു നോക്കാൻ പോയവരിൽ രക്ഷപെട്ടതു ആരെല്ലാം?

ഉ—ദൈവത്തെ അനുസരിക്കയും തന്റെ കല്പനകളെ ആചരിച്ചു വിശ്വസിക്കയും ചെയ്തു നൂന്റെ പുത്രനായ യോശുവായും അവന്റെ സഹചാരിയായ കാലേബും മാത്രമെ രക്ഷപെട്ടൊള്ളു. അവർ കനാൻദേശത്തു പ്രവേശിക്കയും ചെയ്തു (സംഖ്യാ-14: 6, 23, 24,37, 37, 38; 26: 65).

ചോ—8 ഇസ്രായേലിന്റെ നാലാമത്തെ പ്രധാനകുററം എന്തായിരുന്നു? അതിന്നെന്തു ശിക്ഷയാണ് ലഭിച്ചതു്?

ഉ—ഇസ്രായേല്യർക്കാർ സകലരും ശുദ്ധമുള്ളവരാണെന്നും, ആചാര്യത്വത്തിന്നു അഹറോനും അവന്റെ കുടുംബക്കാർക്കും മററുള്ളവരെക്കാൾ കൂടുതൽ യോഗ്യതയൊ അർഹതയൊ ഇല്ലെന്നും മററും കോറഹ്, ദാതാൻ, അബിറാം എന്നവർ വിചാരിച്ചു മത്സരമുണ്ടാക്കയും മോശ, അഹറോൻ എന്നിവരോട് വഴക്കടിക്കയും ചെയ്തു (സംഖ്യാ-16: 1-11; 16: 3, 10). അനുസരണക്കേടിനു അവർക്കു തക്ക ശിക്ഷയും ലഭിച്ചു. ഒരു ഭൂകമ്പം ഉണ്ടായി ഭൂമി പിളൎന്നു മത്സരക്കാരേയും അവരുടെ കുടുംബത്തേയും വിഴുങ്ങിക്കളഞ്ഞു. അവരുടെ കൂട്ടുകാരിൽ ശേഷിച്ച 250 പേർ ആകാശത്തിൽ നിന്നു അഗ്നി ഉണ്ടായി ദഹിച്ചുപോയി (സംഖ്യാ-16: 31,35). ഈ സംഭവം മൂലം ജനം മോശയേയും അഹറോനേയും പററി വീണ്ടും പിറുപിറുക്കയും അതിനാൽ അവരിൽ പതിനാലായിരം പേർ വസന്തമൂലം പ്രപഞ്ചത്തിരക്കുള്ളിൽ മറകയും ചെയ്തു (സംഖ്യാ-16: 41-50).

ചോ—9 അഹറോന്റെ കുടുംബത്തെ ആചാര്യസ്ഥാനത്തേക്കു തിരഞ്ഞെടുത്തു എന്നുള്ളതിലേക്കു ചെയ്ത അതിശയം എന്തായിരുന്നു?

ഉ—ദൈവനിയോഗപ്രകാരം ഇസ്രായേലിന്റെ പന്ത്രണ്ടുഗോത്രങ്ങളിൽ നിന്നു ഓരോ വടി കൊണ്ടുവരികയും അവ അടുത്ത ദിവ

സം വരെ കൂടാരത്തിൽ സൂക്ഷിക്കയും ചെയ്തു. അതുപ്രകാരം അടുത്ത ദിവസം വടികൾ എടുത്തു നോക്കിയപ്പോൾ അഹരോന്റേതു തളിൎത്തു പൂത്തു ബദാം കായകൾ ഉണ്ടായിക്കിടക്കുന്നതായി കണ്ടു. (സംഖ്യാ- 17: 2, 6, 10) ഈ വടി പിന്നീട് ദ്രോഹികൾക്കു ഒരു സാക്ഷിയും (സംഖ്യാ- 17: 10) അഹരോന്റെ കുടുംബത്തിൽനിന്നു ആചാൎയ്യസ്ഥാനത്തേക്കുള്ള തിരഞ്ഞെടുപ്പിന്നു ഒരു ഉപകരണവും അവൎക്കു ഒരു ഉറപ്പായിട്ടും കരുതി വന്നു.

ചോ—10 ഇസ്രായേലിന്റെ വനവാസകാലത്തുണ്ടായ അഞ്ചാമത്തെ പ്രധാനസംഗതി എന്തായിരുന്നു?

ഉ—അവരുടെ യാത്രാദൂരം അധികമായിരുന്നതിനാലും മന്നാക്കു പകരം എന്തെങ്കിലും വേറൊരാഹാരം ലഭിക്കേണ്ടതിന്നായും അവർ പിറുപിറുത്തു. (സംഖ്യാ- 21: 4, 5) ഇതിനാൽ ദൈവം അവരുടെ ഇടയിൽ അഗ്നിസൎപ്പങ്ങളെ അയക്കയും അവയുടെ ദംശനമേററം മാറം പലർ മൃത്യുവശരാകയും ചെയ്തു (സംഖ്യാ-21: 6). ഈ സൎപ്പങ്ങളുടെ ദംശനമേററവരെ രക്ഷിക്കേണ്ടതിലേക്കു ഒരു പിച്ചള സൎപ്പത്തിന്റെ രൂപം ഉണ്ടാക്കി ഒരു കോലിൽ സ്ഥാപിച്ചു ഉയൎത്തുകയും അതിന്മേൽ നോക്കുന്നവർ സൌഖ്യം പ്രാപിക്കയും ചെയ്തു (സംഖ്യാ- 21:8, 9)

ചോ—11 ഇസ്രായേല്ക്കാരുടെ മററു പ്രധാന പാപങ്ങൾ എന്തായിരുന്നു?

ഉ—അവർ മിദ്യാൻ സ്ത്രീകളുമായി വ്യഭിചാരം ചെയ്കയും, വിഗ്രഹങ്ങളെ വന്ദിക്കയും ചെയ്തു. (സംഖ്യാ- 25: 1, 2) ഇങ്ങനെയുള്ള കല്പനലംഘനക്കാരെ പലരെയും നിഗ്രഹിച്ചതു കൂടാതെ 24000 പേർ വസന്തമൂലവും നശിച്ചുപോയി. വിഗ്രഹാരാധനെക്കു അവരെ പ്രേരിപ്പിച്ചതു ദുഷ്ടനായ ബിലെയാം ആയിരുന്നു. (സംഖ്യാ- 31: 16) ഇവനെയും ഇവന്റെ വിവരങ്ങളെയും പററി സംഖ്യാ- 22: 5—12 വരെ വാക്യങ്ങളിലും അതിന്നുപരി സംഖ്യാ- 22: 12, 30, 31; 23: 7, 10; 18-24 വരെ വാക്യങ്ങളിലും വിവരമായി പ്രസ്താവിച്ചിരിക്കുന്നു. ഒടുവിൽ അവൻ കൊല്ലപ്പെടുന്നതിന്നും ഇടയായി. (സംഖ്യാ- 31: 1—8).

## ലോകത്തിൻെറ നാലാം യുഗം.

### ii ഇസ്രായേലിൻെറ കനാൻ രാജ്യ പ്രവേശനം.

ചോ—12 ഇസ്രായേലിൻെറ വനവാസാനന്തരമുള്ള വിവരങ്ങളെന്തെല്ലാം?

ഉ—വനവാസകാലം മുഴുവനും അവർ ഓരോ ദുഷ്കൃത്യങ്ങളാൽ ദൈവകോപത്തിന്നു അർഹരായിത്തീൎന്നു. എന്നാൽ കരുണാവാരിധിയായ ദൈവം, താൻ ഈ ദുഷ്ടജനങ്ങളുടെ പിതാക്കന്മാരും തന്നെ വിശ്വസ്തതയോടെ സേവിച്ചിരുന്നവരും ആയി ഗോത്രപിതാക്കന്മാരായ അബ്രാഹം, ഇസ്ഹാക്ക്, യാക്കോബു ആദിയായവരോട് വാഗ്ദത്തം ചെയ്തിരുന്നതുപോലെ അവരെ കനാൻ രാജ്യത്തേക്കു കൊണ്ടുപോയി. ഈ തലമുറ തന്നോടു അവിശ്വാസമായി വൎത്തിച്ചതിനെ ക്ഷമാമൂൎത്തിയായ താൻ ക്ഷമിച്ചു (യോശു-1: 11.)

ചോ—13 അവരെ കനാൻരാജ്യത്തേക്കു നയിച്ചതാര്?

ഉ—ഇസ്രായേൽക്കാരെ അത്യത്ഭുതകരമാംവിധം മിസ്രയിമിൽനിന്നു പുറപ്പെടുവിച്ചുകൊണ്ടു പോന്ന മോശെക്കുപോലും കനാൻദേശത്തു ചെന്നെത്താൻ കഴിഞ്ഞില്ല. മോശയുടെ ആഗ്രഹപ്രകാരം പിസ്ഗ എന്ന പൎവതത്തിൽ നിന്നുകൊണ്ടു ഈ വാഗ്ദത്തദേശം നോക്കിക്കാണ്മാൻ ദൈവം അനുവാദം നൽകി (ബി. സി. 1451) അവൻ അവിടെവെച്ചു മരിക്കയും സംസ്കരിക്കപ്പെടുകയും ചെയ്തു (ആവ-34: 1-8). അഹറോനാകട്ടെ മോശെക്കു മുമ്പായിതന്നെ ഇഹലോകവാസം വെടിയുകയും അവൻെറ പുത്രൻ എലിയാസർ മേല്പട്ടക്കാരനായി പകരം നിയമിക്കപ്പെടുകയും ചെയ്തു (സംഖ്യ-20:24-28). ഇസ്രായേലിലെ ന്യായദാതാവായ മോശെക്കും മേല്പട്ടക്കാരനായ അഹറോനും ഈ വാഗ്ദത്തദേശത്തു പാദസ്പൎശം ചെയ്വാൻപോലും ഇടയാകാഞ്ഞതു അവർ ഇരുവരും വനവാസകാലത്തു ചെയ്ത പാപം മൂലവും ഇപ്രകാരമുള്ളവരോടു തനിക്കുള്ള അപ്രീതിയെ മററുള്ളവർ ഗ്രഹിക്കേണ്ടതിലേക്കും ആയിട്ടായിരുന്നു ദൈവം ഇപ്രകാരം പ്രവൎത്തിച്ചതു (ആവ-32: 48-51). മോശയുടെ ന്യായപ്രമാണ പദ്ധതികളും, അഹറോൻെറ ആചാൎയ്യത്വത്തിനും കനാൻദേശമെന്നു സങ്കല്പിക്കപ്പെട്ടിരിക്കുന്ന സ്വൎഗ്ഗീയ ഊർശ്ലേമിൻെറ അവകാശത്തിന്നു

അർഹതയില്ലെന്നും നേരെ മറിച്ച ആയതിലേക്കുള്ള അധികാരം ദൈവത്തിന്നു മാത്രമെയുള്ളുവെന്നും ആയതു തന്നെ അനുസരിച്ച തന്റെ കല്പനകളെ ആചരിക്കുന്നവക്ക് മാത്രമായിട്ടുള്ളതാണെന്നും കൂടെ നമുക്കു ഇതിൽ നിന്നു പഠിക്കാവുന്നതാണ്.

ചോ—14 ഇസ്രായേൽക്കാരെ കനാൻദേശത്തേക്കു നയിച്ചതാരായിരുന്നു?

ഉ—അതു നൂൻെറ പുത്രനായ യോശുവാ ആയിരുന്നു (യോശു-3: 13-15).

ചോ—15 കനാനിലേക്കുള്ള മാൎഗ്ഗമദ്ധ്യേ ഉണ്ടായിരുന്ന പ്രതിബന്ധങ്ങളും അവയെ ജയിച്ചതുമെങ്ങിനെ?

ഉ.—മാൎഗ്ഗമദ്ധ്യേ അവക്കു യോൎദ്ദാൻ നദി തരണംചെയ്യേണ്ടിയിരുന്നു. സാക്ഷിയിൻ കൂടാരം, ഉഭയസമ്മതത്തിന്റെ പെട്ടകം ഇവയെ വഹിച്ചിരുന്ന പട്ടക്കാരുടെ പാദസ്പൎശമേററ സമയത്തു നദിജലം ഒരു കുന്നുപോലെ ഉയൎന്നു. സകലരും മറുകരെ എത്തുന്നതുവരെ നദിയുടെ മദ്ധ്യം ഉണങ്ങിവരണ്ടിരുന്നതായി കാണപ്പെട്ടു (യോശു-3: 14, 15) ജനങ്ങളെല്ലാവരും കടന്നശേഷം പട്ടക്കാർ ദൈവകല്പനപ്രകാരം നദിയിൽ നിന്നു 12 കല്ലുകളെ എടുത്തു അവർ പാൎത്ത സ്ഥലത്തു ഒരു സ്മാരകമായി സ്ഥാപിക്കയും ചെയ്തു (യോശു-4;3-9,23).

ചോ—16 കനാൻദേശത്തെ പിടിച്ചടക്കുന്നതിനെപ്പററി ഇസ്രായേൽക്കാൎക്കുണ്ടായിരുന്ന ദൈവനിയോഗം എന്തായിരുന്നു?

ഉ—കനാൻദേശത്തു പാൎത്തിരുന്ന പ്രധാന ജാതിക്കാർ കനാനായക്കാർ ആയിരുന്നു. ഇവർ വിഗ്രഹാരാധനക്കാരായിരുന്നു. ഇസ്രായേൽ അവരെ അനുകരിച്ച വിഗ്രഹാരാധനക്കാരും ദുഷ്ടരും ആയിത്തീരാതിരിപ്പാൻ ശത്രുക്കളുടെ ഉന്മൂലനാശത്തിനു ദൈവം കല്പിച്ചു (ആവ-7: 16-26). എന്നു തന്നെയുമല്ല കനാനായക്കാർ ദുർവൃത്തരും കഠിനമാനസരും ആയിരുന്നതിനാൽ അവരെ എതെങ്കിലും തരത്തിൽ ഒന്നടങ്കം നശിപ്പിപ്പാൻ ഇസ്രായേലിനെ ഒരു ആയുധമായി താൻ സ്വീകരിച്ചു. അനന്തരം തന്റെ ആഗ്രഹപ്രകാരം അവരെ രാജ്യാവകാശികളാക്കയും ചെയ്തു (3 മോശ-18: 24: 25; സങ്കീ-17-22).

ചോ—17 കനാനിൽ അവർ ആദ്യം പിടിച്ചെടുത്ത നഗര

വും അതിന്റെ ആക്രമ വൃത്താന്തവും എന്തെല്ലാം?

ഉ—അവർ ആദ്യം കൈവശപ്പെടുത്തിയതു് യെറിഹോ പട്ടണമായിരുന്നു. അതിന്റെ മതിലുകൾ ദൃഢതരമായിരുന്നു. ദൈവകല്പനപ്രകാരം മുട്ടാടിന്റെ കൊമ്പുകൊണ്ടു ഉണ്ടാക്കിയ കുഴൽ വിളിച്ച സമയത്തു കോട്ടമതിൽ ഇടിഞ്ഞുവീഴുകയും ഇസ്രായേൽക്കാർ പട്ടണത്തിൽ പ്രവേശിക്കയും ചെയ്തു (യോശു-6: 5, 20). അവർ അവിടെ റാഹാബു എന്നൊരു വേശ്യാസ്ത്രീയേയും അവളുടെ വംശത്തേയും ഒഴിച്ചുള്ള സകലരേയും അവരുടെ വസ്തുവകകളേയും നശിപ്പിച്ചു കളഞ്ഞു (യോശു-൬: ൨൨, ൨൫). റാഹാബിനെ ഉപദ്രവിക്കാതെ രക്ഷിച്ചതു് അവൾ യോശുവായുടെ ദൂതന്മാരെ സൽക്കരിച്ചു രക്ഷിച്ചതിനാലുമായിരുന്നു (യോശു-൨: ൯-൧൪; ൬: ൨൫, ൨൬; എബ്രാ- ൧൧: ൩൧). യെറിഹോ പട്ടണത്തിൽ നിന്നു ലഭിച്ച കവച്ചസാധനങ്ങൾ സകലവും നിശ്ശേഷം നശിപ്പിച്ചുകൊള്ളണമെന്നുള്ള ദൈവകല്പനയെ ലംഘിച്ചു ആഖാൻ എന്നവൻ ഏതാനും ചില സാധനങ്ങൾ ഒളിച്ചുവെച്ചതുകൊണ്ടു ആയി എന്ന സ്ഥലത്തുവെച്ചു ഇസ്രായേലിനു പരാജയം ഉണ്ടായി (യോശു-൭: ൧-൯). ഇതിനാൽ ആഖാനേയും അവന്റെ കുടുംബത്തേയും കല്ലെറിഞ്ഞുകൊല്ലുകയും തങ്ങൾ ചെയ്തുപോയ തെററിനെപ്പററി വിലപിക്കയും ചെയ്തു (യോശു ൭: ൬, ൧൩, ൧൪, ൨൪, ൨൫) അനന്തരം ഈ സ്ഥലവും ഇസ്രായേലിനു അധീനപ്പെട്ടു (യോശു. ൮: ൧൩-൨൯).

ചോ—18 ഗിബയോൻകാരെപ്പററി അറിയാവുന്നതെന്തു്?

ഉ—ഇവർ ഇസ്രായേൽക്കാരെ മനഃപൂർവ്വം ചതിച്ച ഒരു വർഗ്ഗക്കാരാണ് (യോശു-൯: ൩, ൧൫)

ചോ—19 യോശുവാ ചെയ്ത അത്ഭുതപ്രവൃത്തികളേവ?

ഉ—ഈക്കാലത്തു ഇസ്രായേൽക്കാർ അനേകയുദ്ധങ്ങൾ നടത്തി. ദൈവം ആകാശത്തു നിന്നു ആലിപ്പഴങ്ങൾ വർഷിച്ചു അവരുടെ ശത്രുക്കളെ സംഹരിച്ചു. (യോശു- 10: 10, 11) ഒരു ദിവസത്തെ യുദ്ധത്തിൽ സമയം പോരാതെ വന്നതിനാൽ യുദ്ധം കഴിയുന്നതു വരെ യോശുവാ ആദിത്യചന്ദ്രന്മാരെ ആകാശത്തിൽ യഥാസ്ഥാനത്തു നിറുത്തി. (യോശു-(10: 12, 14) ഇസ്രായേൽക്കാർ യെരുശലേം രാജാവിനേയും അദ്ദേഹത്തിന്റെ നാലു ബന്ധുരാജാക്കന്മാരേയും യുദ്ധത്തിൽ തോല്പിച്ചു. അവരെ പിടിച്ചു ഇസ്രായേൽ പൌരപ്രധാനന്മാരു

ടെ പാദങ്ങൾ അവരുടെ കഴുത്തിന്മേലേറി ചവിട്ടിക്കയും അനന്തരം അവരെ കൊന്നു അഞ്ചു മരങ്ങളിന്മേലായി തൂക്കിയിട്ടുകയും ചെയ്തു. (യോശു- 10: 24, 26) ഇങ്ങനെ ഇസ്രായേൽ മുപ്പത്തൊന്നു ശത്രുരാജാക്കന്മാരെ സംഹരിച്ചൊതുക്കി. പിന്നീട്ടു കുറെക്കാലത്തേക്കു അവർ സ്വസ്ഥരായിരുന്നു. (യോശു- 11: 23; 12; 24) ഇങ്ങനെ ദൈവത്തിന്റെ അദൃശ്യമായ വലത്തുകൈയുടെ സഹായം മൂലം അവർ കനാൻ ദേശത്തുണ്ടായിരുന്ന അവരുടെ ശത്രുക്കളായ പലരേയും കൊന്നൊതുക്കുകയും ഇവയുടെ ശേഷം രാജ്യാവകാശികളായിത്തീരുകയും ചെയ്തു.

ചോ—20 ഇസ്രായേൽക്കാർ കനാനിൽ ആദ്യമായി കൂടാരമടിച്ചതു എവിടെയായിരുന്നു?

ഉ—അവർ ആദ്യം കൂടാരമടിച്ചതു് യേറുശലേമിൽ നിന്നു അല്പം അകലെയായി എഫ്രായിം ഗോത്രക്കാർക്കു ലഭിച്ച ശീലോയിൽ ആയിരുന്നു. ഈ സ്ഥലത്തു് ഏകദേശം 300 കൊല്ലം പാർത്തു്. ഇതു ഏകദേശം ശമുയേലിന്റെ കാലം വരെയും ആയിരുന്നു. "തന്റെനാമം ഒന്നാമതു ശീലോയിൽ സ്ഥാപിച്ചു" എന്ന തിരുവചനം നിവൃത്തിയാകേണ്ടതിലേക്കായിട്ടാണ് ഇതു സംഭവിച്ചതു. (യറമി- 7; 12; ആവ- 12: 5, 16)

ചോ—21 കനാൻ ദേശം സ്വാധീനപ്പെടുത്തിയശേഷം യോശുവാ എന്തു ചെയ്തു?

ഉ—അവൻ അതു ദൈവനിയോഗപ്രകാരം ഇസ്രായേലിലെ പന്ത്രണ്ടുഗോത്രക്കാർക്കായി വിഭജിച്ചു കൊടുത്തു. എന്നാൽ ലേവിഗോത്രത്തിനു മാത്രം രാജ്യാവകാശം കൊടുത്തില്ല. ദശാംശം, ആദ്യഫലങ്ങൾ മുതലായി ജനങ്ങളിൽ നിന്നു ലഭിക്കുന്ന അനുഭവം കൊണ്ടു ആ വംശക്കാർ ഉപജീവിക്കണമെന്ന ദൈവനിശ്ചയത്തെ ഭേദപ്പെടുത്തുവാൻ മനുഷ്യബുദ്ധികൾ അസാദ്ധ്യവുമാണല്ലോ. അതുകൊണ്ടു ലേവിഗോത്രക്കാർ ദൈവശുശ്രൂഷക്കായി വേർതിരിക്കപ്പെട്ടു. ഇതുകളുടെ ശേഷം യോശുവാ സമാധാനത്തോടെ കാലഗതിപ്രാപിച്ചു. ഇദ്ദേഹത്തിന്റെ ഭരണകാലത്തു ഇസ്രായേലിൽ വിഗ്രഹാരാധന ആദിയായ ദുഷ്കൃത്യങ്ങളെപ്പറ്റിയുള്ള കേട്ടുകേൾവി പോലും ഉണ്ടായിരുന്നില്ല. (യോശു- 21: 3) അവൻ ജനങ്ങളെ തന്റെ അന്ത്യകാലത്തു വിളിച്ചു കൂട്ടി അവർക്കു പലതരത്തിൽ സാരോപദേശങ്ങൾ നല്കുകയും ചെയ്തു. (യോശു- 23; 24: 1- 28) ബി. സി. 1434)

ചോ—൨൨ യോശുവായുടെ മരണശേഷം ഇസ്രായേലിലെ സ്ഥിതിഗതികൾ എന്തായിരുന്നു?

ഉ—യോശുവായുടെ മരണശേഷം ഏകദേശം ൨൦൦ വർഷത്തോളം കനാന്യക്കാരും ദാവീദ് രാജാവിന്റെ കാലം വരെ യബൂസായക്കാരും ഫെലിസ്ത്യരും അവിടെ പാർത്തിരുന്നു (൨ ശമു-൫: ൬, ൭) ഈ ജാതിക്കാരെ നിശ്ശേഷം സംഹരിക്കാതിരുന്നതു് ഇസ്രായേൽ തന്റെ കല്പനകളെ അനുസരിക്കുമൊ എന്നു പരീക്ഷിക്കേണ്ടതിലേക്കായിട്ടു മാത്രമായിരുന്നു. അവരുടെ പാപങ്ങൾക്കു പ്രതിപകരം വീട്ടാൻ ഒരു ആയുധമായിരിക്കേണ്ടതിലേക്കാണു് ഇങ്ങിനെ ചിലരെ അവിടെ ശേഷിപ്പിച്ചിരുന്നതു് (ന്യായാ-൨: ൩, ൨൨; ൩: ൧-൪; യോശു-൨൩: ൧൨, ൧൩) യോശുവായുടെയും അദ്ദേഹത്തിന്റെ അടുത്ത പിൻഗാമികളായിത്തീർന്ന ചിലരുടെയും കാലശേഷം ഇസ്രായേൽക്കാർ ദൈവത്തെ വിസ്മരിക്കയും, അവരുടെ ഇടയിൽ ചിന്നിച്ചിതറിപ്പാർത്തിരുന്ന പുറജാതികളോടു് ചേർന്നു അവരുടെ ദേവന്മാരെ വന്ദിക്കയും കാലക്രമത്തിൽ വലിയ വിഗ്രഹാരാധനക്കാരായിത്തീരുകയും ചെയ്തു (ന്യായാ-൨: ൬, ൧൦-൧൩).

## മാതാപിതാക്കളോടു്.

പി. ഐ. വർക്കി, പിറവം.

മനുഷ്യജീവിതത്തിൽ ഏററവും മാഹാത്മ്യമുള്ള ഒരു സ്ഥാനമാണു് മാതാപിതാക്കന്മാർക്കുള്ളതെങ്കിലും അവർക്കു ഇഹത്തിൽ നിർവ്വഹിക്കേണ്ടതായ പല സംഗതികളുമുണ്ടു്. അതിൽ അദ്വിതീയമായ ഒരു സ്ഥാനമാണു് തന്റെ സന്താനങ്ങളെ ന്യായമായ രീതിയിൽ വളർത്തുക എന്നുള്ളതു്. ഈ ഗൌരവതരമായ സംഗതി പലരും നിസ്സാരമായി ഗണിച്ചു് പ്രവർത്തിച്ചു വരുന്നു. അതുകൊണ്ടു് ലോകത്തിൽ അനേകം നാശങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടു്. നല്ല പന്ഥാവിൽക്കൂടി സ്വഭാവത്തെ നിയന്ത്രിച്ചിട്ടില്ലാത്ത സന്തതികൾ മൂലം ലോക

ത്തിനു വരുത്തിക്കൂട്ടാവുന്ന ആപത്തുകൾ അചിന്തനീയമത്രെ! പഴയ നിയമകാലത്തു് ഏലി എന്നു പേരായ പട്ടക്കാരൻ തന്റെ മക്കളെ നല്ല രീതിയിൽ വളൎത്താഞ്ഞ നിമിത്തം അദ്ദേഹം ദൈവശിക്ഷക്കു പാത്രീഭൂതനായിത്തീൎന്ന കഥ വിശുദ്ധ വേദപുസ്തകത്തിൽ നിന്നും നാം അറിയുന്നുവല്ലൊ. "ഞാൻ ഏലിയുടെ ഭവനത്തെക്കുറിച്ചു് അരുളിച്ചെയ്തതൊക്കെയും ഞാൻ അന്നു് അവന്റെ മേൽ നിവൎത്തിക്കും. അവന്റെ പുത്രന്മാർ ദൈവദൂഷണം പറയുന്ന അകൃത്യം അവൻ അറിഞ്ഞിട്ടും അവരെ ശാസിച്ചമൎത്താഞ്ഞുകൊണ്ടു ഞാൻ അവന്റെ ഭവനത്തിന് എന്നേക്കും ശിക്ഷവിധിക്കും എന്നു ഞാൻ അവനോടു് കല്പിച്ചിരിക്കുന്നു. ഭവനത്തിന്റെ അകൃത്യത്തിനു് യാഗത്താലും വഴിപാടിനാലും ഒരു നാളും പരിഹാരം വരികയില്ലെന്നു ഞാൻ ഏലിയുടെ ഭവനത്തോടു് സത്യം ചെയ്തിരിക്കുന്നു" (൧ ശമൂ- ൩, ൧൧, ൧൨, ൧൩, ൧൪). എന്നത്രെ അരുളിച്ചെയ്തിരിക്കുന്നതു്. പ്രസ്തുത പട്ടക്കാരൻ ദൈവ തിരുവചനങ്ങളെ വള്ളി പുള്ളി വിസൎഗ്ഗത്തിന് വ്യത്യാസം കൂടാതെ അനുവൎത്തിച്ചുകൊണ്ടുവന്ന ഒരു ഭക്തശിരോമണിയായിരുന്നു. പക്ഷെ എന്തുചെയ്യാം! ഇതുപോലെ ആധുനികകാലത്തും സന്താനങ്ങൾ നിമിത്തമായി അനേകം മാതാപിതാക്കന്മാർ നിരവധി കഷ്ടതകളും, ബുദ്ധിമുട്ടുകളും സഹിച്ചു വരുന്നുണ്ടു്. ബാല പരിചരണവിഷയത്തിൽ തന്റെ കൎത്തവ്യമിന്നതെന്നു് സ്പഷ്ടമായി ഗ്രഹിച്ചു് ഏററം ശ്രദ്ധയോടും ചുമതലാബോധത്തോടും കൂടി പ്രവൎത്തിച്ചിട്ടുള്ള സംതൃപ്തരായ മാതാപിതാക്കന്മാരുടെ സംഖ്യയും ഒട്ടും കുറവായിരിക്കയില്ലാ.

ബാലന്മാരുടെ സ്വഭാവരൂപീകരണവിഷയത്തിൽ മുഖ്യമായി രണ്ടു സംഗതികളാണു ആശ്രയിച്ചിരിക്കുന്നതു്. ഒന്നാമതു് പാരമ്പൎയ്യവും, രണ്ടാമതു് പരിതസ്ഥിതികളുമാണു്. ഒരു മദ്യപാനിയൊ മോഷ്ടാവൊ ആയിരിക്കുന്ന ഒരുവന്റെ സന്താനങ്ങൾക്കു് പരിതസ്ഥിതിയും അതിനനുകൂലിച്ചു വരികയാണെങ്കിൽ തന്റെ പിതാവിനെപോലെ കുപ്രസിദ്ധി നേടുവാൻ അധികം ശ്രമപ്പെടേണ്ടതില്ല. എന്നാൽ പരിതസ്ഥിതികൾ സന്മാൎഗ്ഗികമായ ജീവിതത്തിന് അനുയോജ്യമായി വരുന്നപക്ഷം മേൽ പ്രസ്താവിച്ചതരത്തിലുള്ള ഒരുവന്റെ സന്തതികൾ സൽസ്വഭാവികളായി [illegible]

ണ്. ഇതുപോലെതന്നെ സൽഗുണ സമ്പന്നരായ മാതാപിതാക്കളുടെ പുത്രന്മാർക്കും പരിതസ്ഥിതികളുടെ നന്മതിന്മ അനുസരിച്ച് സ്വഭാവ വ്യത്യാസമുണ്ടാകുന്നു.

ജനനസമയത്തു എല്ലാ മനസ്സും ഒന്നുപോലെയിരിക്കുമെന്നാണ് "സർ ജോൺ ഫെഡറിക് ഹെർബാർട്ട്" എന്ന മഹാന്റെ അഭിപ്രായം (മനഃശാസ്ത്രപണ്ഡിതന്മാരുടെ ഇടയിൽ ഇതു് ഒരു വാദവിഷയമാണ്) മൂന്നുമാസം കഴിയുമ്പോൾ മുതൽ ശിശുവിനു പരിസരങ്ങളുടെ സ്ഥിതി അനുസരിച്ച് അവ്യക്തങ്ങളായ ബോധം ജനിച്ചു തുടങ്ങുന്നു. ഇക്കാലം മുതലാണ് മാതാപിതാക്കന്മാരുടെ ശ്രദ്ധ പതിയേണ്ടതു്. ഈ സമയങ്ങളിൽ ലഭിക്കുന്ന അവ്യക്തങ്ങളായ ബോധത്തെ നല്ല പന്ഥാവിൽക്കൂടി നയിപ്പിക്കണമെന്നു മാത്രമല്ലാ ശാരീരികമായിട്ടും നാം ആവശ്യമായവ പ്രവർത്തിക്കേണ്ടതാണ്. ജ്ഞാനസോപാനത്തിലേക്ക് ഈ വിധം നയിക്കപ്പെടുന്നതിനു മുമ്പായി എല്ലാ കാര്യങ്ങൾക്കും അടിസ്ഥാനമായ ദൈവഭക്തി ദൃഢമൂലമാക്കിത്തീർക്കണം. "യഹോവായെക്കുറിച്ചുള്ള ഭയം ജ്ഞാനത്തിന്റെ ആരംഭമാകുന്നു" എന്നത്രെ നാം ഗ്രഹിച്ചിരിക്കുന്നതു്. അതിനാൽ ബാല്യകാലത്തു് പ്രധാനമായി നൽകേണ്ട പ്രഥമസംഗതി സർവ്വാന്തര്യാമിയായിരിക്കുന്ന സർവ്വേശ്വരന്റെ സന്മാർഗ്ഗതത്വങ്ങളേയും, അതുമൂലം യശഃശരീരന്മാരായിത്തീർന്നിട്ടുള്ള പുണ്യാത്മാക്കളുടെ ചരിതങ്ങളേയും ആകുന്നു. ഇതിന് നമ്മുടെ നാട്ടിൽ നടത്തപ്പെടുന്ന സണ്ടേസ്കൂളുകൾ പര്യാപ്തങ്ങളത്രെ. അധികം മാതാപിതാക്കന്മാരും തങ്ങളുടെ കുഞ്ഞുങ്ങളെ സണ്ടേസ്കൂളുകളിൽ അയക്കുന്നതിനു യാതൊരു കൃത്യബോധമില്ലാത്ത രീതിയിലാണ് പെരുമാറി വരുന്നതു്. "മകനേ നീ സണ്ടേസ്കൂളിൽ പോകണം" എന്നാജ്ഞാപിച്ച് എവിടെയോ പോയ്മറയുന്ന പിതാവ് പിന്നെ അതിനെക്കുറിച്ചൊന്നുമന്വേഷിക്കുന്നില്ലെന്നു മാത്രമല്ലാ മാതാവിന്റെ ആജ്ഞകളെ നിരസിക്കയും ചെയ്യുന്നു. മകൻ യഥോന്ന്യാസമായി ദിവസങ്ങൾ കഴിച്ചുകൂട്ടുന്നു. ഇങ്ങനെയുള്ള എത്ര അരുമസന്താനങ്ങളാണ് നമ്മുടെ ലോകരക്ഷിതാവിന് നഷ്ടപ്പെടുന്നതു്! ഈ വിഷയത്തിൽ മാതാപിതാക്കന്മാർ ചിന്തിച്ചു പ്രവർത്തിക്കേണ്ടതു് എത്രയും അത്യാവശ്യമത്രെ. "പൈതൽ നടക്കേണ്ടുന്ന വഴിയിൽ അവനെ അഭ്യസിപ്പിക്ക; എന്നാൽ അവൻ വൃദ്ധനാകുമ്പോ

ൾ അതിനെ വിട്ടുമാറുകയില്ല." (സുഭാ-൨൨:൬) മാതാപിതാക്കളും തന്റെ കുഞ്ഞുങ്ങൾക്കു മാതൃകയായി വേണം ജീവിക്കുവാൻ. ഒരിക്കൽ ഒരു ഞണ്ടു തന്റെ കുഞ്ഞുങ്ങളോട് നേരെ നടക്കുവിൻ എന്നു പറഞ്ഞപ്പോൾ അമ്മ അങ്ങിനെ നടന്നു കാണിച്ചാൽ ആ പ്രകാരം ഞങ്ങളും ചെയ്യാമെന്നു പറഞ്ഞ കഥ എല്ലാവർക്കും അറിയാമായിരിക്കുമല്ലോ.

ബാലന്മാരെ വിദ്യാഭ്യാസം ചെയ്യിക്കുന്ന കാര്യത്തിലും പ്രത്യേകം ദൃഷ്ടി ഉണ്ടായിരിക്കേണ്ടതാണ്. ഒരുവന്റെ ബുദ്ധി സംസ്കാരത്തിനും, സത്യം, മര്യാദ, പരോപകാരതല്പരത, സമസൃഷ്ടിസ്നേഹം മുതലായ ഗുണങ്ങൾക്കും ഇതു് അത്യന്തം ഉപയോഗപ്രദമത്രെ. ഈ കാര്യത്തിലും മിക്ക മാതാപിതാക്കളും അലസരായിട്ടാണ് കാണപ്പെടുന്നതു്. തങ്ങളുടെ കുഞ്ഞുങ്ങളെ പള്ളിക്കൂടത്തിലേക്കു് അയക്കുന്ന രക്ഷകർത്താക്കന്മാർ അവർ എന്തു ചെയ്യുന്നുവെന്നോ, അവരുടെ പ്രവൃത്തികളെന്തെല്ലാമെന്നോ, സഹചാരന്മാരാരെല്ലാമെന്നോ ഉള്ള യാതൊരു സംഗതികളും ചിന്തിക്കുന്നില്ല. ചിന്തിക്കുവാൻ സമയവുമില്ല. "സംസർഗ്ഗജാദോഷഗുണം ഭവന്തി" എന്നല്ലേ മഹദ്വചനം. സ്വഭാവരൂപീകരണത്തിനു് ഉതകുന്ന ഈ ബാല്യാരംഭകാലത്തു് പരിചയിക്കുന്ന ശീലങ്ങളാണ് പിൽക്കാലങ്ങളിൽ തെളിഞ്ഞുശോഭിക്കുന്നതു്. അതിനെ വ്യത്യാസപ്പെടുത്തണമെന്നു് കുറെക്കാലം കഴിയുമ്പോൾ വിചാരിച്ചാൽ സാധിക്കയില്ല. "ചെറുപ്പകാലങ്ങളിലുള്ള ശീലം മറക്കുമോ മാനുഷനുള്ളകാലം"

"ബാലനു ശിക്ഷകൊടുക്കാതിരിക്കരുതു്. വടികൊണ്ടടിച്ചാൽ അവൻ ചത്തുപോകയില്ല. വടികൊണ്ടു് അവനെ അടിക്കുന്നതിനാൽ നീ അവന്റെ പ്രാണനെ പാതാളത്തിൽ നിന്നു വിടുവിക്കും" (സുഭാ-൨൩:൧൩,൧൪) എന്നുള്ള ദിവ്യസന്ദേശം എത്രയോ പരിപാവനമായ ഒന്നാണ്. സന്താനങ്ങൾ സത്സ്വഭാവികളും, സദാചാരികളും ആയി തീരണമെന്നു കരുതി തന്നിമിത്തമുള്ള ചുമതലയെ വേണ്ടപോലെ നിറവേറ്റുന്ന മാതാപിതാക്കന്മാർ ദൈവാനുഗ്രഹത്തിനു അർഹരായി തീരുന്നു എന്നു് മാത്രമല്ല അവരുടെ ജീവിതം സന്തുഷ്ടമായി തീരുകയും ചെയ്യുന്നു. അധികംപേരും ഈ [illegible]

ന ശ്രമിച്ചുവരുന്നതായി കാണുന്നില്ലാ. അതു് വലിയ ഒരു കടമാണ്. അവരുടെ എല്ലാവരുടേയും ഉദ്ദേശം തന്റെ കുഞ്ഞുങ്ങളെ അനവധി സമ്പത്തുകളുടെ ഉടമസ്ഥരാക്കി തീക്കുക എന്നുള്ളതാണ്. ഇതിനു വേണ്ടി അവർ സങ്കടപ്പെടുത്തുന്ന സമസൃഷ്ടികളുടെ എണ്ണത്തിനു ഒരു കയ്യും കണക്കുമില്ലാ. എല്ലാസമയവും അവക്കുള്ള ഏക ചിന്തയും ഇതുതന്നെ. ഇപ്രകാരം സമ്പാദിച്ചു വയ്ക്കുന്ന സ്വത്തുക്കൾ മൂലം അവരുടെ സന്താനങ്ങൾ അനുഭവിക്കുന്ന കഷ്ടതകൾ പറയാവതല്ലാ. പരസ്പരം കലഹിച്ചും, ധൂത്തടിച്ചും ജീവിക്കുന്നു. തന്റെ പിതാവ് അന്യായമായി സമ്പാദിച്ച ധനം മൂലം മക്കൾ വളരെ വളരെ വഷളന്മാരായി കാലം കഴിക്കുന്നു. ദൈവചൈതന്യത്തേയോ, മാഹാത്മ്യത്തെയോ അവക്കു അറിയുവാനും, അനുഭവിപ്പാനും, സമയവും, സൌകയ്യവുമുണ്ടാകുന്നതുമല്ല.

യഥാത്ഥമാതാപിതാക്കന്മാക്കു് ഗണനീയമായ ഒരു സ്ഥാനമാണുള്ളതു്. അവരത്രെ ദൈവത്തിന് ഒരു കുഞ്ഞാടിനേയും, ലോകത്തിന് ഒരു മാതൃകാപുരുഷനേയും, നാട്ടിൻ ഒരു പൌരനേയും, സമുദായത്തിന് ഒരു നേതാവിനേയും ഒരുക്കി അയക്കുന്നതു്. അവരുടെ നാമം എന്നും സ്തുതിക്കപ്പെടുകയും, അവരുടെ വിയോഗം ലോകത്തിന് അപരിഹായ്യമായ ഒരു നഷ്ടമായി തീരുകയും ചെയ്യുന്നു.

അതിനാൽ മാതാപിതാക്കൾ സന്താന പരിപാലനത്തിൽ ആവശ്യമായ ശ്രദ്ധ പതിക്കുന്നതിനും, അവരുടെ പരിതസ്ഥിതികളെ ക്രമപ്പെടുത്തുന്നതിനും ഒട്ടുംതന്നെ ഔദാസിന്യം പ്രദശിപ്പിക്കരുതു്. നമുക്കുണ്ടാകുന്ന സകല ദുഃഖങ്ങളുടേയും അടിസ്ഥാനം ഇതിനെ ആശ്രയിച്ചിരിക്കുന്നു. മക്കൾമൂലമായി സങ്കടമനുഭവിക്കുന്നവരും സന്തോഷമനുഭവിക്കുന്നവരും ആയ രക്ഷകത്താക്കന്മാർ ഇക്കാലത്തു് ധാരാളമുണ്ടു്. ഒരു സന്താനത്തിന് പൈതൃകമായ സമ്പാദ്യം സ്വഭാവരൂപീകരണമത്രെ. അതുകൊണ്ടു് മൃദുലകോമളങ്ങളായ ബാലഹൃദയങ്ങളെ സന്മാഗ്ഗപന്ഥാക്കളിൽ കൂടി നയിപ്പിച്ചു ശ്രേഷ്ഠതരവും അനുകരണീയവുമായ ആദശനിവഹങ്ങളെ ലോകത്തിനു് പ്രദാനം ചെയ്യുവാൻ പയ്യാപ്തമായവിധം പരിശീലിപ്പിച്ചു് മാതാപിതാക്കന്മാരുടെ കൃത്യബോധത്തെ നിറവേററണമെന്നു് ഉൽബോധിപ്പിച്ചുകൊള്ളുന്നു.

# ഒരു മാതൃകാ വൈദികൻ.

(എം. ചെറിയാൻ, നല്ലില.)

ഏതാനും നൂററാണ്ടുകൾക്കു മുൻപ് ഇംഗ്ലണ്ടിലുള്ള ഒരു ചെറിയ ഗ്രാമത്തിൽ ഒരു പുരോഹിതൻ താമസിച്ചിരുന്നു. അദ്ദേഹത്തിന്റെ ഭവനം സ്ഥിതി ചെയ്തിരുന്ന സ്ഥലം ഒരു കാലത്തു പലതരത്തിലുള്ള പുഷ്പങ്ങളാലും വൃക്ഷലതാദികളാലും അലംകരിക്കപ്പെട്ടിരുന്ന ഒരു ഉദ്യാനമായിരുന്നു. ഈ അഭിപ്രായത്തെ സാധൂകരിക്കുന്നതിലേക്കായിരിക്കണം പ്രസ്തുത ഭവനത്തിന്റെ ചുററുപാടും വിവിധവർണ്ണത്തിലുള്ള പുഷ്പങ്ങളെ വഹിച്ചുകൊണ്ടു നിന്നിരുന്ന പൂച്ചെടികൾ നിന്നിരുന്നതു്.

സാക്ഷാൽ ദൈവഭക്തനും, നീതിമാനും, കരുണാനിധിയും, അതിഥിസല്ക്കാരപ്രിയനും, ധർമ്മിഷ്ഠനും, മാതൃകാപുരുഷനുമായ ആ വന്ദ്യവൈദികനെ തൽഗ്രാമവാസികൾ ഹൃദയപൂർവ്വമായി സ്നേഹിക്കുകയും ആദരിക്കയും ചെയ്തിരുന്നു. അദ്ദേഹത്തിനു പ്രതിവർഷം നാല്പതു പവൻ മാത്രമെ ആദായമുണ്ടായിരുന്നുള്ളു. ഏററവും തുച്ഛമായെന്നു വിചാരിക്കാവുന്നതും വിചാരിക്കപ്പെട്ടിരുന്നതുമായ ഈ "മിച്ചം" നമ്മുടെ കഥാനായകൻ ഒരു വലിയകാര്യമായി കരുതുകയും അതുകൊണ്ടു സന്തുഷ്ടിയായി കാലയാപനം ചെയ്യുകയും ചെയ്തു.

സാധാരണ ജനങ്ങൾക്കോ വൈദികന്മാർക്കോ ഉള്ളതുപോലുള്ള ദ്രവ്യാഗ്രഹം നമ്മുടെ മാതൃകാപുരുഷനിൽ കാണ്മാനില്ലായിരുന്നു. കൂടുതൽ പണം കിട്ടണമെന്നുള്ള അത്യാശയോടുകൂടി തന്റെ ഇടവക വിട്ടു മറെറാരിടവകയിലേക്കു് മാറി താമസിക്കയോ അല്ലെങ്കിൽ അതിനു ആഗ്രഹിക്കയോ ചെയ്തിരുന്നില്ല. മുഖസ്തുതി പറഞ്ഞു അന്യന്മാരിൽ നിന്നും പ്രീതിസമ്പാദിക്കുന്നതിലൊ സ്വകാര്യനിർവ്വഹണത്തിനുവേണ്ടി സമയോചിതമായി സംസാരിക്കുന്നതിലോ അദ്ദേഹം, ശീലിച്ചിട്ടില്ല. ക്ഷണഭംഗുരങ്ങളായ പ്രാപഞ്ചിക സുഖങ്ങ

മെ തുണവൽ ഗണിച്ചതന്റെ ആയുസ്സിന്റെ മിക്ക ഭാഗവും അഗതിസംരക്ഷത്തിന്നായും സാധുസേവനത്തിന്നായും വിനിയോഗിച്ചുവന്നു.

അതിഥിസല്ക്കാരത്തിൽ നമ്മുടെ വൈദികശ്രേഷ്ഠനുണ്ടായിരുന്ന താല്പര്യം സീമാതീതമത്രെ. ജീവിതോപധാരണത്തിന് മാർഗ്ഗമില്ലാതെയും അദ്ധ്വാനിക്കുന്നതിന് കഴിവില്ലാതെയും ഭിക്ഷയാചിച്ചും അലഞ്ഞും നടക്കുന്ന ജനസഞ്ചയം അദ്ദേഹത്തിന്റെ വസതിയിൽ മുടങ്ങാതെ വരികയും താൻ അവരെ നിഷ്കളങ്കമായി സ്നേഹിക്കയും കഴിയുന്നിടത്തോളം പുലത്താൻ ശ്രദ്ധപതിപ്പിക്കയും ചെയ്തുവന്നു. തന്റെ ഭവനം ഭിക്ഷക്കാരാലും മററു പലപ്രകാരേണയും ജീവിതത്തിൽ കഷ്ടപ്പെടുന്നവരാലും നിറയപ്പെട്ട ഒരതിഥിമന്ദിരമായിരുന്നു. ഒരു വയോവൃദ്ധനായ ഭിക്ഷക്കാരൻ, ദുർവ്യയംചെയ്തു തനിക്കുള്ള സകലവും നശിപ്പിച്ചശേഷം ബന്ധുതയും പറഞ്ഞ വന്നു കയറിയ ഒരു മനുഷ്യൻ, യുദ്ധത്തിൽപോയി കഠിനമായി മുറിവേറ്റ് അംഗഹീനത സംഭവിച്ച ഒരു യോദ്ധാവ്, ആദിയായവർ അദ്ദേഹത്തിന്റെ മന്ദിരത്തിലെ അതിഥികളിൽ പ്രഥമ ഗണനീയന്മാരായിരുന്നു. രാത്രികാലങ്ങളിൽ തീയുടെ അടുത്തിരുന്നു കഴിഞ്ഞുപോയ കഥകൾ പറഞ്ഞു സന്തോഷിക്കയും സഹതപിക്കയും ചെയ്യുകയായിരുന്നു ഇവരുടെ ജോലി.

മേൽ പറഞ്ഞിട്ടുള്ളതു കൂടാതെ അദ്ദേഹത്തിൽ പല ഗുണങ്ങളും അടങ്ങിയിട്ടുണ്ടായിരുന്നു. ഔദാര്യശീലനും, ദീനദയാലുവുമായ ആ പുരോഹിതമണി, തന്റെ അതിഥികളിൽ നിന്നും കേട്ടിരുന്ന കഥകൾ കൊണ്ട് പലപ്പോഴും പൊട്ടിക്കരയുകയും ചെയ്തിട്ടുണ്ട്. ഇപ്രകാരം ദിവസവും വന്നിരുന്ന ആളുകളെ താൻ ശാസിക്കയോ അവരുടെ ദോഷവശങ്ങളെ ആരാഞ്ഞറിയുന്നതിനു ശ്രമിക്കയോ ചെയ്തിരുന്നില്ല. ധനവാൻ എന്നോ ദരിദ്രൻ എന്നോ ഉള്ള യാതൊരു ഭേദവും കൂടാതെ താൻ അവരെ യഥോചിതം സ്നേഹിക്കയും സഹായിക്കയും ചെയ്തുവന്നു.

ജീവിതമാകുന്ന മഹാ സമുദ്രത്തിന്റെ അന്തർഭാഗത്തു കടന്നു വലയുന്നവരും മററു പ്രകാരത്തിൽ കഷ്ടപ്പെട്ടിരുന്നവരുമായ ജനങ്ങളെ സംരക്ഷിക്കുന്നതിൽ നമ്മുടെ കർമ്മനായകൻ ഉണ്ടായിരുന്ന പാടവാ

അവാച്യമത്രെ. അദ്ദേഹത്തിൽ വല്ല ദോഷവും കണ്ടിരുന്നെങ്കിൽ അതു തന്നിൽ അന്തർല്ലീനമായിരുന്ന ആ സ്നേഹത്തിന്റെ കൂടുതൽ മാത്രമായിരുന്നു. തന്റെ ഇടവകയിൽ പെട്ട ആൎക്കെങ്കിലും ഒരാപത്തു നേരിട്ടാൽ നമ്മുടെ വൈദികൻ അവിടെ ഹാജരുണ്ട്. അദ്ദേഹം അവരോട് വല്ല സംഗതികൾക്കും പ്രതിഫലം ആവശ്യപ്പെടുകയൊ ആശിക്കയൊ ചെയ്തിട്ടില്ല. അവർ സത്യ മാൎഗ്ഗം വിട്ടു പോകുമ്പോൾ തനിക്കു ക്രമത്തിലധികമായ വ്യസനം ഉണ്ടായിരുന്നു. സാക്ഷാൽ മനുഷ്യാവതാരം ചെയ്ത ശ്രീയേശു തമ്പുരാന്റെ പാദാരവിന്ദത്തെ പിൻതുടൎന്നവനായ നമ്മുടെ പുരോഹിതൻ തന്റെ ജനങ്ങളുടെ പാപപരിഹാരത്തിന്നായി സൎവ്വലോകനിയന്താവായ ദൈവത്തിന്റെ തിരുസന്നിധിയിൽ എപ്പോഴും അപേക്ഷിച്ചു വന്നു.

ഒരു തള്ളപ്പക്ഷി തന്റെ കുഞ്ഞുങ്ങളെ ഏതു പ്രകാരം പ്രശോഭിതമായ വായുമണ്ഡലത്തിലേക്കു പറപ്പിക്കുന്നതിനു ഉദ്യമിപ്പിക്കുന്നുവൊ അപ്രകാരം തന്റെ ജനങ്ങളെ മിശിഹാതമ്പുരാന്റെ ശരീരരക്തത്തിൽ ഭാഗഭാക്കുകളാക്കുന്നതിന് താൻ ചെയ്തിരുന്ന ശ്രമം വാചാമഗോചരമായിരുന്നു. പ്രവൃത്തിക്കു പ്രസംഗത്തേക്കാൾ ശക്തികൂടും എന്ന പ്രമാണത്തെ നല്ലതിന്മണ്ണം മനസ്സിലാക്കിയ ഒരു ദിവ്യ പുരുഷനത്രെ ഈ കഥാനായകൻ.

ആസന്നമരണനായി അതിവേദനയും സഹിച്ചു ജീവിതത്തിൽ ചെയ്തുപോയ പാപങ്ങളെപ്പറ്റി വിചിന്തനം ചെയ്ത് സ്വൎഗ്ഗലബ്ധിക്കു യാതൊരു മാൎഗ്ഗവുമില്ലാതെ ദീനശയ്യയിൽ ആശ്രയരഹിതനായി കിടന്നുഴലുന്ന രോഗിയുടെ സമീപത്തു ആനന്ദപ്രദായകനായ നമ്മുടെ വൈദികൻ കാവലുണ്ടായിരിക്കും. അദ്ദേഹത്തിന്റെ പുണ്യശരീരത്തിന്റെ നിരന്തരപ്രതിബിംബനം രോഗിക്കു ആശ്വാസത്തെ നൽകുന്നതായ ഒരു ദിവ്യൌഷധമായിരുന്നു.

പുണ്യപുരോഹിതന്റെ ആഗമനാനന്തരം ദേവാലയത്തിന്റെ വിശുദ്ധിയും ശോഭയും അനേകമടങ്ങു വൎദ്ധിക്കുന്നതിന്നിടയായി. തന്റെ നാവിൽ നിന്നും നിൎഗ്ഗളമായി പ്രവഹിച്ചുകൊണ്ടിരുന്ന വചനങ്ങൾ എത്രതന്നെ കഠിന ഹൃദയന്റെയും മനസ്സിനെ അലിയിപ്പിക്കത്തക്ക ശക്തിയുള്ളതും അവരെ സന്മാൎഗ്ഗത്തിലേക്ക് ആനയിക്കുന്നതിൻ ഉപയുക്തമായതും ആയിരുന്നു.

വിശുദ്ധ കുർബ്ബാനയിൽ സംബന്ധിക്കുന്നതിന് വരുന്ന സത്യവിശ്വാസികളെ അധിക്ഷേപിക്കുന്നതിനും വൈദികശ്രേഷ്ഠന്റെ വചനത്തിൽ കുറ്റം ആരോപിക്കുന്നതിനും അവിടെ ഒരു കൂട്ടം ചെറുപ്പക്കാർ കൂടുക പതിവായിരുന്നു. തന്റെ പ്രസംഗധ്വനിയുടെ ശക്തിയാൽ അവരെ സത്യപന്ഥാവിലേക്കു കൊണ്ടുവരുന്നതിനു സാധിച്ചു. ദിവ്യശുശ്രൂഷയുടെ ശേഷം സാധുക്കളും എന്നാൽ സത്യവാന്മാരുമായ ജനങ്ങൾ പുരോഹിതനെ ചുററും കൂട്ടമായി കൂടുകയും, ചെറുപൈതങ്ങൾ പോലും അദ്ദേഹത്തിന്റെ കുപ്പായത്തിൽ പിടിക്കയും ചെയ്യുക പതിവായിരുന്നു. തന്റെ ഇടവകാംഗങ്ങൾ സന്തോഷസന്തുഷ്ടിയോടുകൂടി വസിക്കുന്നതു് അദ്ദേഹത്തിനു ആശ്വാസത്തെ പ്രദാനം ചെയ്യുന്ന ഒരനുഗ്രഹമായിട്ടാണ് കരുതിയിരുന്നതു്. എന്നാൽ അവർ വല്ല ആപത്തിലും അകപ്പെട്ടു വലയുന്നതു അദ്ദേഹത്തിനു മർമ്മഭേദകമായിരുന്നു.

അനന്യസാധാരണമായ വാത്സല്യത്തോടുകൂടി തന്റെ ജനങ്ങളുടെ ഉൽകൃഷ്ടത്തെ ലാക്കാക്കി അദ്ദേഹം പ്രയത്നിച്ചു. ജനങ്ങളുടെ സന്തോഷ സന്താപങ്ങളിൽ താൻ പങ്കുകൊള്ളുന്നെങ്കിലും പൌരോഹിത്യ കൃത്യങ്ങളിൽ യാതൊരു വീഴ്ചയും വരുത്തിയിരുന്നില്ല. ഉന്നതമായ ഒരു പാറ അതിന്റെ മദ്ധ്യഭാഗത്തു അടിച്ചുകൊണ്ടിരിക്കുന്ന ശക്തിമത്തായ കൊടുങ്കാററുകളെയും മേഘങ്ങളേയും വകവയ്ക്കാതെ സൂര്യരശ്മിയെ ലാക്കാക്കി മേല്പോട്ടു പോകുന്നതുപോലെ നമ്മുടെ പുരോഹിതമണി ഈ ലോകത്തിൽ നേരിട്ടിരുന്ന സുഖദുഃഖങ്ങളിൽ പങ്കുകൊള്ളുന്നെങ്കിലും അദ്ദേഹത്തിന്റെ നിർമ്മലീകൃതമായ ഹൃദയം സർവ്വദാ സർവ്വേശ്വരനിൽ ലയിച്ചുകൊണ്ടിരുന്നു. ഇപ്രകാരമുള്ള വൈദികശ്രേഷ്ഠത്വത്തിന്റെ പ്രത്യക്ഷതകൊണ്ടല്ലേ ഒരു സമുദായം അഭിവൃദ്ധിപ്പെട്ടുവരുന്നതു്. അങ്ങിനെയുണ്ടാകുന്ന പക്ഷവാദി സമുദായത്തിൽ വഴക്ക്, ദുർവാശി, സൌന്ദര്യപ്പിണക്കം ആദിയായവകളുടെ സ്ഥാനവും സ്ഥലവും എവിടെയാണുള്ളതു്. നമ്മുടെ പുരോഹിതനെപ്പോലെയുള്ളവർ സത്യസഭയിൽ ഉണ്ടാകുന്നതു് പരമാർത്ഥത്തിൽ അതിലെ ജനങ്ങൾക്ക് ആശ്വാസജനകമാണ്. അതിനു സർവ്വശക്തൻ സഹായിക്കട്ടെ.

### മാർ ഗ്രീഗോറിയോസ്
### വിദ്യാർത്ഥി സംഘത്തിൻെറ ഏഴാമത്തെ
# വാർഷിക സമ്മേളന റിപ്പോർട്ട്.

മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥി സംഘത്തിൻെറ ഏഴാമത്തെ വാർഷിക സമ്മേളനം ചരിത്ര പ്രസിദ്ധമായ കോതമംഗലത്ത് മാർത്തോമ്മാൻ ചെറിയപള്ളിയിൽ വച്ച് ഏററവും ഉത്തമവും സർവ്വാവിജയപ്രദവും ആയ രീതിയിൽ നടത്തപ്പെട്ടു എന്നുള്ള വിവരം ഇതിനിടെ മലങ്കരയുള്ള ആബാലവൃദ്ധം ജനങ്ങളും അറിഞ്ഞിരിക്കുമല്ലോ. സുറിയാനി സഭയിലെ പരിശുദ്ധ പിതാക്കന്മാരുടേയും പുണ്യ ചരിതന്മാരുടേയും കൂട്ടത്തിൽ ഗണനീയമായ ഒരു സ്ഥാനത്തെ അർഹിച്ചിരുന്ന മാർ യൽദൊ കാതോലിക്കാബാവാ തിരുമനസ്സിലെ ദിവ്യാസ്ഥി ഖണ്ഡങ്ങൾ സംസ്കരിക്കപ്പെട്ടിട്ടുള്ള പുരാതനവും, ചരിത്രപ്രസിദ്ധവും ആയ പ്രസ്തുത പള്ളിസ്ഥലത്ത് ഈ യോഗം നടത്തുവാൻ സാധിച്ചത് നമ്മുടെ സംഘത്തിൻെറ സുകൃതഫലമെന്നെ വിചാരിക്കാവു. സമ്പത്തുകൊണ്ടും ഇടവകയുടെ വ്യാപ്തികൊണ്ടും സർവ്വപ്രധാനമായി, അവിടത്തെ ബഹുമാനപ്പെട്ട അച്ചന്മാരുടെ സൽകീർത്തികൊണ്ടും കോതമംഗലത്ത് ചെറിയപള്ളി ഇന്ന് മലങ്കരയുള്ള പള്ളികളിൽ അഗ്രിമസ്ഥാനത്തെ അർഹിക്കുന്നുണ്ട്. സർവ്വാപരി, പരിസരങ്ങളിൽ പരിസ്ഫുരിക്കുന്ന പ്രകൃതീവിലാസത്തിൻെറ നിസർഗ്ഗമായ ശാന്തതയും, രാമണീയകവും, ഈ പുണ്യസ്ഥലത്തിൻെറ ആകർഷണീയതയെ ശതഗുണീഭവിപ്പിക്കുന്നു. ഏതാദൃശമായ ഒരു സമ്മേളനത്തിന് ആവശ്യമായിരുന്ന ശുഭ്രവും പ്രശാന്തവും ആയ അവിടത്തെ അന്തരീക്ഷം യോഗത്തിൻെറ വിജയത്തിനുള്ള ഒരു നിദാനമായിരുന്നു. എന്തിനു വളരെപ്പറയുന്നു! ഏതുകൊണ്ടു നോക്കിയാലും കോതമംഗലത്ത് യോഗം നടത്തുവാൻ സാധിച്ചത് ഒരു പരമഭാഗ്യമായിത്തന്നെ കരുതണം. മുഖവുരയായി ഇത്രയും പ്രസ്താവിച്ചുകൊണ്ട് പ്രകൃതത്തിലേക്കു പ്രവേശിച്ചുകൊള്ളട്ടെ.

മേടം 9-ാംനു- തിങ്കളാഴ്ച സായാഹ്നസമയം ആരംഭിച്ച മലങ്കര സണ്ടേസ്കൂൾ അസോസ്യേഷൻ വാർഷികയോഗം സ്മരണീയമായ പല സംഭവങ്ങളോടുകൂടെ ചൊവ്വാഴ്ച നാലുമണിക്ക് അവസാനിച്ചു. അ

ന്നു രാത്രി എട്ടുമണിക്കുശേഷമാണ് വിദ്യാർത്ഥിയോഗത്തിന്റെ പ്രാരംഭസമ്മേളനം ആരംഭിച്ചതു്. സ്ഥിരാദ്ധ്യക്ഷൻ, നി. വ. ദി. ശ്രീ. മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് അദ്ധ്യക്ഷപീഠത്തെ അലങ്കരിച്ചു. അടുത്തായി മാർ തീമോഥിയോസ് തിരുമേനിയും ഉപവിഷ്ടനായി. സെക്രട്ടറി, റവ: സി. റി. കുരിയാക്കോസ് ശെമ്മാശ്ശൻ സ്വാഗതപ്രസംഗം ചെയ്തു. പിന്നീടു അദ്ധ്യക്ഷൻ തിരുമനസ്സിലെ, സരസവും, ഭക്തിരസോദ്ദീപകവും, സംഘത്തിന്റെ ഒരു സംക്ഷിപ്തചരിത്രം അടങ്ങിയതുമായ പ്രാരംഭ പ്രസംഗമാണ് നടന്നതു്. പ്രാരംഭപ്രസംഗത്തോടുകൂടിത്തന്നെ അംഗങ്ങൾക്കു് ഒരു പ്രത്യേക ഉണർവ്വും ഉദ്ബോധനവും ഉണ്ടായി. അന്നത്തെ യോഗം ഒരു പ്രാർത്ഥനയോടുകൂടി സമാപിച്ചു. പ്രോഗ്രാമനുസരിച്ചു് പത്തു മണിക്കു മുമ്പായി എല്ലാവരും നിദ്രയ്ക്കൊരുങ്ങിയതോടുകൂടി അവിടമെങ്ങും നിശ്ശബ്ദത വ്യാപിച്ചു. ഏകദേശം ഇരുനൂറുപേരോളം വരുന്ന ഒരു ജനസംഘത്തിന് സൌകര്യമായും സുഖമായും ഉറങ്ങുന്നതിനുള്ള ഒരുക്കങ്ങൾ പള്ളിക്കാർ വളരെ സ്തുത്യർഹമായി തന്നെ ചെയ്തിരുന്നു.

പിറ്റേദിവസം (ബുധനാഴ്ച) രാവിലെയും സംഘത്തിൽ സംബന്ധിക്കുന്നതിനായി അംഗങ്ങൾ വന്നു ചേർന്നുകൊണ്ടിരുന്നു. പ്രഭാതപ്രാർത്ഥന, ധ്യാനം മുതലായ ചടങ്ങുകളിൽ അംഗങ്ങൾ എവരും ഹൃദയപൂർവ്വം സംബന്ധിക്കയും സഹകരിക്കയും ചെയ്തതിനുശേഷം ഒമ്പതു മണിക്കു് പ്രസംഗമാരംഭിച്ചു. സംഖ്യാതീതരായ ശ്രോതാക്കൾ പ്രായേണ ഇല്ലാതിരുന്നുവെന്നുള്ള സംഗതി വളരെ ആശ്ചര്യപ്രദമായിരുന്നു. ആദ്യമായി റവ: കെ. ഐ. തോമ്മസുകത്തനാർ അവർകളുടെ പ്രസംഗമായിരുന്നു നടന്നതു്. "ക്രിസ്തുവിന്റെ ക്ഷണം" എന്നുള്ളതായിരുന്നു പ്രസംഗവിഷയം. യേശുമിശിഹായുടെ ക്രൂശിന്മേലുള്ള ദയനീയമായ ആ കിടപ്പുതന്നെയാണ് നമ്മോടുള്ള പ്രഥമവും പ്രധാനവുമായ ക്ഷണമെന്നു സ്ഥാപിച്ചുകൊണ്ടാണ് പ്രസംഗമാരംഭിച്ചതു്. നമ്മെ തന്റെ വിരുന്നു ശാലയിലേക്കു് ക്ഷണിക്കുന്നതും, പെന്തിക്കോസ്തുദിവസം പത്രോസിന്റെ ക്ഷണമനുസരിച്ചു്, അനേകായിരം ജനങ്ങൾ സമ്മേളിച്ചു് പരിശുദ്ധാത്മാവിനെ പ്രാപിച്ചതും, ദീർഘദർശിമാർ മുഖാന്തരം ദൈവം ക്ഷണിച്ചുകൊണ്ടിരുന്നതും, രോഗികളേയും കുരുടന്മാരേയും സൌഖ്യമാക്കിയതും, എല്ലാം തങ്കലേക്കു

ള്ള ലക്ഷണത്തിന്റെ വിവിധോദാഹരണങ്ങളാണെന്നു പ്രസംഗകൎത്താവു് ശക്തിയുക്തം സമൎത്ഥിച്ചു. അവസാനമായി ശ്രോതാക്കളെ, ക്രിസ്തു ഇപ്പോഴും തന്റെ ക്ഷണം അനുസ്യൂതമായി തുടൎന്നുകൊണ്ടിരിക്കുന്നുവെന്നു ഉദ്ബോധിപ്പിച്ചുകൊണ്ടു്, പ്രൌഢമായ ആ പ്രസംഗം സമാപിപ്പിക്കുകയും ചെയ്തു.

അനന്തരം, അഞ്ചുമിനിട്ടു നേരത്തേക്കു് എല്ലാവരും തെല്ലൊന്നു വിശ്രമിച്ചു. വീണ്ടും മി. ഏ. വി. മാത്യുവിന്റെ പ്രസംഗത്തിനായി എല്ലാവരും സമ്മേളിക്കുകയുണ്ടായി. "ക്രിസ്തുവും കുടുംബജീവിതവും" എന്ന വിഷയത്തെ പുരസ്കരിച്ചു് അദ്ദേഹം ചെയ്ത ആ പ്രസംഗം, ആശയശുദ്ധി, വിശദമായ പ്രതിപാദനരീതി, ആകൎഷണീയമായ വാഗ്വിലാസം, ഉൽകൃഷ്ടവും ലളിതവുമായ ഭാഷാരീതി എന്നീ ഗുണങ്ങളാൽ ഉത്തമപ്രസംഗത്തിന്റെ മാതൃകയാണെന്നു് ഏവരും സാശികടനം സമ്മതിക്കതന്നെ ചെയ്യും. യഥാൎത്ഥ കുടുംബത്തിന്റെ പ്രതിമയായ ഏദൻതോട്ടത്തിലെ സൌഭാഗ്യജീവിതമായിരുന്നു എന്നും, ആ കുടുംബത്തിന്റെ അധഃപതനം, മനുഷ്യസമുദായത്തിന്റെ അധഃപതനമായിരുന്നു എന്നും, അദ്ദേഹം പ്രസ്താവിച്ചു. കുടുംബത്തിൽ മാതാക്കന്മാൎക്കുള്ള പ്രഥമസ്ഥാനം, ശിശുപരിപാലനരീതി, അധഃപതന ഹേതുക്കൾ, വിജയനിദാനങ്ങൾ, എന്നിവയെപ്പററി, ശ്രുതിമധുരമായ രീതിയിൽ ഹൃദയാകൎഷകങ്ങളായ ചില പദ്യശകലങ്ങൾ ഉദ്ധരിച്ചുകൊണ്ടു്, സമഗ്രമായി പ്രതിപാദിച്ചു. ഉപസംഹാരമായി പ്രാൎത്ഥനാജീവിതം, ദൈവികകാൎയ്യങ്ങളിൽ നിരന്തരപ്രസക്തി മുതലായവ കുടുംബസൌഭാഗ്യത്തിനു് ആവശ്യകങ്ങളാണെന്നു് പറഞ്ഞുകൊണ്ടു് പ്രസംഗം അവസാനിപ്പിച്ചു.

മി. മാത്യുവിന്റെ പ്രസംഗശേഷം, വേദാദ്ധ്യയന സമ്മേളനങ്ങൾ (Bible Circles) ആരംഭിച്ചു. പതിനൊന്നോളം ഗ്രൂപ്പുകൾ, ഓരോ നായകന്മാരുടെ നേതൃത്വത്തിൽ, പലസ്ഥലങ്ങളിലായി കൂടുകയും, കഴിഞ്ഞ പ്രസംഗങ്ങളെ സംബന്ധിച്ചു് ഗാഢമായി ചിന്തനം ചെയ്യുകയും പ്രാൎത്ഥിക്കയും ചെയ്തു. നൂതനമായി സമാരംഭിച്ച ഈ പ്രസ്ഥാനം തുടക്കത്തിലേതന്നെ വളരെ വിജയപ്രദമായിക്കണ്ടതു് പ്രവൎത്തകന്മാൎക്കു് ആഹ്ലാദകരമായി തോന്നി. ഓരോ ഗ്രൂപ്പുകൾക്കും ഓരോ കൺവീനറും ഓരോ നായകനും ഉണ്ടായിരുന്നു. നേതാക്കന്മാർ

ദിവ്യശ്രീമാന്മാരായ 1 എം. പി. പത്രോസുകത്തനാർ, 2 കെ. ഐ. തോമസ്സുകത്തനാർ, 3 പുളിക്കയിൽ യോഹന്നാൻ കത്തനാർ, 4 നെടുന്തള്ളിൽ ഗീവറുഗീസുകത്തനാർ, 5 കെ. സി. വറുഗീസ് ശെമ്മാശ്ശൻ, 6 റി. എം. വറുഗീസു റൈട്ടർ എന്നിവരും മെസ്സേഴ്സ് 7 മത്തായിഉപദേശി, 8 എ. വി. രാജു, 9 പി. സി. വറുഗീസ്, ബി. എ., ബി. എൽ., 10 കെ. ജെ. ജോൺ, ബി. എ. 11 തോമസ്സ് വറുഗീസ്സ് വൈലിപ്പറമ്പൻ, 12 അബ്രഹാം മാസ്റ്റർ, 13 കെ. വി. വർക്കി എന്നിവരും ആയിരുന്നു. എല്ലാ അംഗങ്ങളും പ്രതിവാദിക്കുന്ന ഇവയിൽ സംബന്ധിച്ചുകൊണ്ടിരുന്നു എന്നുള്ളതും പ്രസ്താവയോഗ്യമാണ്. പിന്നീട് ഉച്ചഭക്ഷണവും കഴിഞ്ഞ്, മി. പി. സി. വറുഗീസ് ബി. എ. ബി. എൽ. ന്റെ "ക്രിസ്തുവും വിദ്യാൎത്ഥികളും" എന്ന പ്രസംഗം നടന്നു. വിദ്യാൎത്ഥിജീവിതത്തിന്റെ സൎവ്വ പ്രധാനത, വിദ്യാൎത്ഥികൾക്ക് പററുന്ന ചില സാങ്കേതികാബദ്ധങ്ങൾ, അവരെക്കൊണ്ട് സഭയ്ക്കുണ്ടാകേണ്ടുന്ന അഭിവൃദ്ധി, വിദ്യാസമ്പന്നന്മാരായ ഭയറാപട്ടക്കാരുടെ, വൎദ്ധിച്ചുകൊണ്ടിരിക്കുന്ന ആവശ്യകത, എന്നീ നാനാസംഗതികളെ ക്രോഡീകരിച്ചുകൊണ്ട് ചെയ്യപ്പെട്ട ആ പ്രസംഗം വിദ്യാൎത്ഥികൾക്കു പററിയ ഒന്നുതന്നെയായിരുന്നു.

കാൎയ്യാലോചനായോഗമാണ് പിന്നീട് കൂടപ്പെട്ടതു്. അതിനെപ്പററി അന്യത്ര പ്രസ്താവിച്ചുകൊള്ളും.

രാത്രി എട്ടുമണിക്കുശേഷം, മി. വി. സി. കോരതു് ബി. എ. യുടെ വി. കുമ്പസാരത്തെപ്പററിയുള്ള പ്രസംഗവും, ദീൎഘവും സമുജ്ജ്വലവും ആയ പ്രബന്ധപാരായണം നടന്നു. വി. കുമ്പസാരത്തെപ്പററിയുള്ള ഈ പ്രസംഗം പിറേറദിവസം കാലത്തു തുടൎന്നു പത്തുമണിക്ക് അവസാനിപ്പിക്കുകയാണ് ചെയ്തതു്. കുമ്പസാരത്തിന്റെ ആവശ്യകത, ലോകത്തിലെ പാപബാഹുല്യം, പൌരോഹിത്യത്തിനു മാത്രമുള്ള ദൈവദത്തമായ മോചനാധികാരം, അനുതാപത്തിനാവശ്യമായ ജീവിതപരിശോധന, പശ്ചാത്താപം, ഏററുപറയേണ്ട വിധം, പാപമോചനം എന്നിവയെപ്പററി ആദ്യപ്രസംഗത്തിൽ പ്രസ്താവിച്ചിരുന്നു. രണ്ടാമത്തു് പാപമോചനത്തിന്റെ വിവിധഫലങ്ങളും, പുണ്യഫലങ്ങൾ എന്നിവയായിരുന്നു പ്രതിപാദ്യവിഷയങ്ങൾ. ലളിതഭാഷയും, സരസമായ പ്രതിപാദനരീതിയും, രസകരമായ ഉ

ദാഹരണങ്ങളും കഥകളും, ശക്തിമത്തായ വേദസാക്ഷ്യങ്ങളുടെ ബാഹുല്യമായ ഉദ്ധരണവും മി. കോരതിന്റെ പ്രസംഗത്തിന്റെ മാററ വളരെ വർദ്ധിപ്പിച്ചിരുന്നു. പ്രാസംഗികൻ ശ്രദ്ധാലുക്കളായ ശ്രോതാക്കളിൽ, മർമ്മസ്പൃക്കായ വിധത്തിൽ, യഥാർത്ഥാനുതാപത്തെ ഉളവാക്കിയെന്നുള്ളതിനു രണ്ടു പക്ഷമില്ല.

വേറൊരു പ്രാസംഗികനായിരുന്ന മാർ തീമോഥിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലേക്കു ഉണ്ടായിരുന്ന ഏതോ ബദ്ധപ്പാടുമൂലം, പിറേറദിവസത്തേക്കു വച്ചിരുന്ന പ്രസംഗം വ്യാഴാഴ്ചതന്നെ നടത്തി. "ക്രിസ്തുവും സേവനവും" എന്നതായിരുന്നു പ്രസംഗവിഷയം യേശുക്രിസ്തുവിന്റെ സേവനാജീവിതമാണ് യഥാർത്ഥ സേവനാദർശമെന്നും, സ്നേഹവും ത്യാഗവുമാണ്, സേവനത്തിന്റെ പ്രധാനോപാധികളെന്നും, വചനസേവനം, ആതുരസേവനം, അതിഥിസല്ക്കാരം, എന്നിവയാണ് സേവനമാർഗ്ഗങ്ങൾ എന്നും മററും വളരെ യുക്തിപൂർവം അദ്ദേഹം സദസ്യരെ ഗ്രഹിപ്പിച്ചു. പതിവുപോലെ ബൈബിൾ സർക്കിൾ നടത്തിയതിനു ശേഷം ഉച്ചതിരിഞ്ഞുള്ള സമയം കുമ്പസാരത്തിനുള്ള ഒരുക്കം, കുമ്പസാരം എന്നിവയ്ക്കായി അംഗങ്ങൾ വിനിയോഗിച്ചു. രാത്രിയിൽ, കുറച്ചുമുമ്പായി മാത്രം എത്തിയിരുന്ന മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഒരു ചെറിയപ്രസംഗം ചെയ്തു. അതിനു ശേഷം നിയമേനയുള്ള ഉറക്കത്തിൽ എല്ലാവരും ലയിച്ചതോടുകൂടി അന്നത്തെ സമ്മേളനങ്ങൾ അവസാനിച്ചു.

വെള്ളിയാഴ്ച രാവിലെ വിശുദ്ധ കുർബ്ബാനയിൽ എല്ലാവരും സംബന്ധിച്ചതിനു ശേഷം കുർബ്ബാനാനുഭവം നടന്നു. പ്രഭാതാഹാരവും കഴിഞ്ഞു റവ: കെ. സി. വറുഗീസ്സുശെമ്മാശന്റെ "ക്രിസ്തുവിന്റെ ശരീരമായ തിരുസഭ" എന്ന ശക്തിമത്തും, ഉജ്ജ്വലവും ആയ പ്രസംഗം നടന്നു. വിശ്വാസസ്ഥിരതയെ ആസ്പദീകരിച്ചുകൊണ്ടു സഭ ക്രിസ്തുവിന്റെ മണവാട്ടിയാണെന്നും, അതു കീഴിൽ നിന്നല്ല, മേൽനിന്നുള്ളതാണെന്നും, അതുകൊണ്ടു സഭയിൽ ഭൂരിപക്ഷം സ്വീകാര്യമല്ലെന്നും, മററും സമർത്ഥിച്ചുകൊണ്ടുള്ള ഉദ്ബോധജനകമായ ആ പ്രസംഗം, ഹൃദയമർമ്മങ്ങളെ സ്പർശിച്ചുകൊണ്ടു ശ്രോതാക്കളെ സത്യവിശ്വാസത്തിൽ സ്ഥിരപ്പെടുത്തുവാൻ പര്യാപ്തമായിരുന്നു.

ഉച്ചയ്ക്കുശേഷമുള്ള രണ്ടു പ്രസംഗങ്ങൾക്കും ആ ദിഗ്വാസികളായ സ്വാഘേതരന്മാരേയും ക്ഷണിച്ചിരുന്നതുകൊണ്ട് പള്ളിയിൽ ഒരു വലിയ ജനസംഘം കൂടിയിരുന്നു. എങ്കിലും, ഉദ്ദിഷ്ടമായ പ്രശാന്തതക്കൊ നിശ്ശബ്ദതക്കൊ യാതൊരു ഭംഗവും നേരിട്ടിരുന്നില്ല. "ക്രിസ്തുവും പ്രാർത്ഥനയും" എന്ന വിഷയത്തെ അധികരിച്ച് ദിവ്യശ്രീ നെടുന്തള്ളിൽ ഗീവറുഗീസുകത്തനാർ ചെയ്ത സാരസമ്പൂർണ്ണമായ പ്രസംഗം മാലമാലയായി കോർത്തുധരിക്കപ്പെട്ട വേദവാക്യങ്ങളാലും, ഗംഭീരാശയങ്ങളാലും, ആശയങ്ങളുടെ ക്രമീകരണവൈശിഷ്ട്യത്താലും സമലംകൃതവും ആദ്യന്തം, സമാകർഷകവും ആയിരുന്നു.

തദനന്തരം മാർ ദീവന്നാസ്യോസുതിരുമേനി ചെയ്ത പ്രക്ഷോഭജനകമായ പ്രസംഗം സദസ്യർ ബദ്ധശ്രദ്ധം ശ്രവിച്ചുകൊണ്ടിരുന്നു. "ക്രിസ്തീയ ജീവിത മാതൃകകൾ" എന്നതായിരുന്നു വിഷയം. മററുള്ള എല്ലാ പ്രസംഗവിഷയങ്ങളേയും പററി സാമാന്യമായി നിരൂപണം ചെയ്ത ശേഷമാണ് പ്രകൃതത്തിലേക്കു പ്രവേശിച്ചത്. വിശ്വാസസ്ഥിരതയാൽ കല്ലുകൾക്കിരയായി ജീവത്യാഗം ചെയ്ത വി: സ്തേഫാനോസ്, ക്രൈസ്തവസഭയുടെ ആണിക്കല്ലായ വി: പൌലോസ്, മനുഷ്യഭോഗികളായ ക്രൂരസിംഹങ്ങളുടെ ദംഷ്ട്രകളാൽ രക്തം ചിന്തി സാക്ഷിമരണം പ്രാപിച്ച വിശുദ്ധനായ മാർ ഇഗ്നാത്തിയോസ് എന്നീ പുണ്യശ്ലോകന്മാരുടെ ജീവിതങ്ങളാണ് ക്രിസ്ത്യാനികൾക്കു മാതൃകകൾ എന്നു അദ്ദേഹം പ്രസ്പഷ്ടമാക്കി. പ്രൌഢമായ ഭാഷയിൽ അനസ്യൂതമായി ചൊരിഞ്ഞുകൊണ്ടിരുന്ന ആ വാഗ്വർഷം, സർവപ്രകാരേണയും ശ്ലാഘാർഹമായിരുന്നു.

രാത്രി എട്ടുമണിക്കു സ്ഥിരാദ്ധ്യക്ഷൻ തിരുമനസ്സിലെ ആഭിമുഖ്യത്തിൽ അവസാനയോഗം കൂടി. അദ്ധ്യക്ഷൻെറ ഫലിതസംപൂർണ്ണമായ ഉപക്രമത്തിനുശേഷം, റവ: കെ. സി. വറുഗീസു ശെമ്മാശ്ശൻ പള്ളിയോഗക്കാരുടെ ഉത്സാഹത്തെ ശ്ലാഘിച്ച് ഒരു ചെറുപ്രസംഗം ചെയ്തു. സെക്രട്ടറി മി: കെ. വി. ചാക്കോയുടെ കൃതജ്ഞതാപ്രകാശനത്തോടുകൂടി സമ്മേളനം അവസാനിക്കയും ചെയ്തു.

കാര്യാലോചനായോഗം:—ചൊവ്വാഴ്ച സ്ഥിരാദ്ധ്യക്ഷൻ തിരുമനസ്സുകൊണ്ട് കാര്യാലോചനായോഗത്തിൽ അഗ്രാസനാധിപത്യത്തെ അലങ്കരിച്ചു. സെക്രട്ടറി മി: കെ. വി. ചാക്കൊ സംഘത്തി

ന്റെ ഏഴാമത്തു വാർഷിക റിപ്പോർട്ടു വായിച്ചു. യാതൊരു ഭേദഗതിയും കൂടാതെ അതു പാസ്സാക്കപ്പെടുകയും ചെയ്തു. പിന്നീട് മാസികക്കാര്യത്തെ സംബന്ധിച്ച് യോഗം ചിലതാലോചിച്ചു. മാസിക നടത്തിപ്പിൽ റവ: റി. എം. വറുഗീസ് ബി. ഏ.ന് വന്നുചേർന്നിട്ടുള്ള നഷ്ടത്തിൽ പകുതി സംഘം വഹിക്കണമെന്ന് ചിലർ അഭിപ്രായപ്പെട്ടു. എങ്കിലും മാസികയെസ്സംബന്ധിച്ച കാര്യം അതപ്പാടെ അടുത്ത വർഷത്തെ കമ്മറ്റിക്കാരുടെ തീരുമാനത്തിന് വിട്ടുകൊടുപ്പാൻ നിശ്ചയം ചെയ്തു. പിന്നീട് മി: തോമസ് വറുഗീസ് വെലിപ്പറമ്പൻ, മി. കെ. ജെ. ജോൺ ബി. ഏ, മി. കെ. വി. ചാക്കോ, മി. കെ. പി. ഇത്താക്ക എന്നിവരടങ്ങിയ ഒരു കമ്മറ്റി, കൂടുതൽ അംഗങ്ങളെ ചേർക്കുന്നതിനും, പ്രസിഡണ്ട് സെക്രട്ടറിമാർ എന്നിവരെ നിശ്ചയിക്കുന്നതിനും ഉള്ള അധികാരത്തോടുകൂടി തിരഞ്ഞെടുക്കപ്പെട്ടു. ഓരോ സെന്ററിലേക്കും ലോക്കൽസെക്രട്ടറിമാരെ നിയമിച്ചതാണ് പിന്നീടുണ്ടായ ഒരു പ്രധാനസംഭവം. സംഘംവക വരവുചിലവു കണക്കുകൾ റിപ്പോർട്ടിൽ ചേർപ്പാൻ സാധിക്കാഞ്ഞതുകൊണ്ട് പിന്നാലെ പ്രസിദ്ധപ്പെടുത്തുന്നതാകുന്നു.

ഇക്കൊല്ലത്തെ സുസ്മരണീയമായ വാർഷികസമ്മേളനത്തെപ്പറ്റി പൊതുവെ ചിലതുകൂടി പറഞ്ഞുകൊണ്ട് ഈ റിപ്പോർട്ട് ഉപസംഹരിച്ചുകൊള്ളാം. പൂർവ്വസമ്മേളനങ്ങളെ അപേക്ഷിച്ച് ഇക്കൊല്ലത്തേത് ഏറ്റവും വിജയപ്രദവും, ഉൽകൃഷ്ടവും ആയ രീതിയിൽ തന്നെ നടത്തപ്പെട്ടു എന്നുള്ള വസ്തുത കൃതാർത്ഥതാജനകമാണ്. സംഘത്തിന്റെ നടത്തിപ്പിന് പത്തു പന്ത്രണ്ട് പേരടങ്ങപ്പെട്ട ഒരു വാളന്റിയർ സംഘം പ്രത്യേക ബാഡ്ജു ധരിച്ചുകൊണ്ട് സർവ്വത്ര സഞ്ചരിച്ചിരുന്നു. [illegible] ഓരോ പ്രസംഗവിഷയങ്ങളെയും വിശദീകരിച്ചുകൊണ്ട് ബ: കുഞ്ഞച്ചൻ തയ്യാറാക്കിയ കുറിപ്പുകൾ, അച്ചടിച്ച് [illegible] വിതരണം ചെയ്തിരുന്നതുകൊണ്ട് പ്രസംഗങ്ങളെപ്പറ്റി മുൻകൂട്ടി വിചിന്തനം ചെയ്യുന്നതിന് അംഗങ്ങൾക്കു സാധിച്ചിരുന്നതു ഒരു വലിയ വിശേഷം തന്നെയാണ്. ഇതിനും പുറമെ, [illegible] തിരുമേനിമാരുടെ പാവന സാന്നിദ്ധ്യം, സമുദായത്തിലെ ഗണനീയരായ പല പട്ടക്കാരുടെ [illegible]

ഏികയോഗക്ഷേമമായി സമ്മേളിച്ചിരുന്നു എന്നുള്ള വസ്തുത, ഇവയെല്ലാം ഒരു യോഗത്തിൻെറ വിജയലക്ഷണങ്ങളാണെങ്കിൽ അതെല്ലാം കോതമംഗലത്തു് നിവൃത്തമായി എന്നുള്ളതു് വളരെ അഭിമാനജനകം തന്നെ. പ്രകൃതിയുടെ കേളീരംഗമായ കോതമംഗലത്തെ രമണീയമായ പരിസരങ്ങളും, സുഖകരങ്ങളായ സ്നാനഘട്ടങ്ങളും, അംഗങ്ങൾക്കു് പ്രത്യേക ആനന്ദത്തെ കൈവരുത്തിയിരുന്നു.

പള്ളിയോഗക്കാർ ഉറക്കം, ഭക്ഷണം എന്നീ ചടങ്ങുകൾക്കു് വേണ്ടി ചെയ്തിരുന്ന സജ്ജീകരണങ്ങൾ അഭിനന്ദനീയമായിരുന്നു. സ്ഥല സൌകര്യം, ബ: അച്ചന്മാരുടേയും, യോഗക്കാരുടേയും, സഹകരണബുദ്ധി, ക്രമസന്നദ്ധത, മുതലായവ പ്രവർത്തകന്മാരുടെ കൃത്യാന്തരങ്ങൾക്കു് ലാഘവം വരുത്തിയിരുന്നു. യോഗാവശ്യത്തിനായി വിപുലധനം വ്യയം ചെയ്തും, അനേകവിഷമതകളും, പ്രയാസങ്ങളും സഹിച്ചും രാപകൽ സർവാത്മനാ അദ്ധ്വാനിച്ചും, ഞങ്ങളെ സഹായിച്ചിട്ടുള്ള കോതമംഗലം ചെറിയപള്ളിക്കാരോടുള്ള കൃതജ്ഞതയെ ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു. യോഗത്തിൽ എഴുന്നരുളി, സകല സംരംഭങ്ങളേയും വാഴ്ത്തി അനുഗ്രഹിച്ച വന്ദ്യതിരുമേനിമാരോടും, യോഗത്തിൽ സംബന്ധിച്ചിരുന്ന ബ. അച്ചന്മാർ, ശെമ്മാശ്ശന്മാർ, മാന്യരായ വിദ്യാർത്ഥികൾ, ഇതരാംഗങ്ങൾ എന്നിവരോടും, പ്രസംഗപരമ്പരയുടെ ധോരണിയാൽ കോതമംഗലത്തെ പ്രശാന്താന്തരിക്ഷത്തെപ്പോലും മാറൊലിക്കൊള്ളിച്ച് വിജയകാഹളം മുഴക്കിയ പ്രാസംഗികന്മാരോടും ഹൃദയംഗമമായ നന്ദി പ്രദർശിപ്പിച്ചുകൊണ്ടു് ഈ റിപ്പോർട്ട് സജ്ജനസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

എന്നു്, സെക്രട്ടറിമാർ കെ. വി ചാക്കോ

സി. റി. കുറിയാക്കോസു ശെമ്മാശ്ശൻ.

---

മലങ്കര സണ്ടേസ്കൂൾ അസോസ്യേഷൻെറ
ഏർവൻ മേടം വാഷിക

# സമ്മേളനറിപ്പോർട്ട്.

ഇത്തവണത്തെ സമ്മേളനം, കോതമംഗലം മാർ തോമാൻ ചെറിയപള്ളിയിൽവെച്ച്, ഏറ്റാം ത്രാസ്ലികരമായവിധം നടന്നിരി

ഷദന്നു എന്നു പൊതുവെ സമ്മതമായിട്ടുള്ള ഒരു വാസ്തവമാണ്. നി. വ. ദി. ശ്രീ. അദ്ധ്യക്ഷൻ തിരുമേനി മുൻകൂട്ടി സ്ഥലത്തെത്തി, കാര്യനടത്തിപ്പുകളെപ്പറ്റി വേണ്ട അന്വേഷണങ്ങൾ നടത്തി. പിറ്റെ ദിവസം കണ്ടനാടിടവകയുടെ നി. വ. ദി. ശ്രീ. മാർ തീമോഥിയോസ് തിരുമേനിയും എഴുന്നള്ളി യോഗത്തെ മംഗളമാക്കിത്തീർത്തു. തലെ ദിവസം സന്ധ്യമുതൽ കാലത്തു 9 മണിവരെ ധ്യാനയോഗമായും ഭക്തിസംവർദ്ധകപ്രസംഗമായും സമയം ചിലവഴിച്ചു. പിന്നീട് ബഃ കരോട്ടു സൈമൺ കത്തനാർ അവർകളുടെ വിശേഷമായ ഒരു പ്രസംഗം "സണ്ടേസ്കൂൾ" എന്ന വിഷയത്തെപ്പറ്റി നടത്തുകയുണ്ടായി.

കാര്യാലോചനായോഗം പത്തരമണി മുതൽ പതിനൊന്നര മണിവരെയും, വീണ്ടും നമസ്കാരവും ഭക്ഷണവും കഴിഞ്ഞ് നാലു മണിവരെയും നടന്നു. പതിവനുസരിച്ചുള്ള ചടങ്ങുകൾ എല്ലാംതന്നെയുണ്ടായിരുന്നു. സണ്ടേസ്കൂൾ പ്രതിനിധികളായി ഏകദേശം 200 അദ്ധ്യാപകന്മാർ ഹാജരുണ്ടായിരുന്ന ഈ യോഗത്തിൽ നമ്മുടെ അസോസ്യേഷൻെറ പുരോഗമനത്തെപ്പറ്റി ആലോചിച്ച കാര്യങ്ങളിൽ രണ്ടുമൂന്നെണ്ണം ഒഴികെ മറ്റെല്ലാം ഭംഗിയായി തീരുമാനിച്ചു. വിളു വരുത്തിയവയിൽ ഒന്നാമത്തേതു്, അസോസ്യേഷൻജോലി വിഭജിച്ച് ഓരോരുത്തരെ ഓരോജോലി ഭരമേല്പിക്കണമെന്നു അപേക്ഷിച്ചിട്ട്, വേണ്ടവണ്ണം ആലോചിക്കാതെ ഒരു കൂട്ടരും, ഈ സ്ഥാപനത്തെപ്പറ്റി അടുത്തു പരിചയിച്ചറിയാത്ത വേറൊരുകൂട്ടരുംകൂടി, പ്രധാനമായ മൂന്നുജോലി, (എഴുത്തുകുത്തു, പണപ്പിരിവു, സഞ്ചാരം) ഒരാളെത്തന്നെ ഭരമേല്പിച്ചു. രണ്ടാമത്തേതു അസോസ്യേഷനു ഒരു ശേഖരിപ്പു മുതൽ ഉണ്ടാക്കണമെന്നുള്ള ശ്രമം വിഫലമാക്കിത്തീർത്തു. [illegible] തന്നാണ്ടു ചിലവിനുള്ള മാർഗ്ഗം ആലോചിച്ചപ്പോൾ അസാദ്ധ്യമായ ഊടുവഴികൾ കാണിച്ചതുകൊണ്ട് അതും മേൽസ്ഥിതിയിലായി. ഈ കാരണങ്ങളാൽ ഇനിയത്തെ ഓരാണ്ടുകൂടി നമ്മുടെ സണ്ടേസ്കൂൾ അസോസ്യേഷൻെറ അഭിവൃദ്ധി മുരടിച്ചു നില്ക്കുകയല്ലാതെ ഗത്യന്തരമില്ല.

ക്രമീകരണത്താൽ ഉണ്ടാകാമായിരുന്ന പാളിച്ചകൾ കാണാതെ പോയെങ്കിലും നാനാഭാഗത്തുനിന്നും വന്നിരുന്ന ശിരസ്സുമാരുടെ പ്രസന്നഭാവങ്ങളും കൂടിയ സമ്മേളനം, വാക്കുകളിലും പ്രവൃത്തിയിലും

ളാലും പ്രത്യക്ഷപ്പെട്ടതിനാൽ മറെറാരുഭാഗങ്ങളുടെ അഭ്യുന്നതി ഉണ്ടായിക്കൊണ്ടു തന്നെയിരിക്കും എന്നു നിശ്ചയമാണ്. അടുത്ത സ്കൂൾവൎഷത്തെ ദൈവതിരുനാമമഹത്വത്തിനായി സൎവ്വത്ര ഉപയുക്തമാക്കിത്തീൎപ്പാൻ ഞങ്ങൾ എല്ലാ ഹെഡ് മാസ്റ്റൎമാരേയും, ഇൻസ്പെക്ടർമാരേയും അഭയം പ്രാപിച്ചുകൊണ്ടു അവരോടു അപേക്ഷിക്കുന്നു. അസോസിയേഷനിൽ ഇപ്പോൾ 13000-ത്തിൽ പരം കുട്ടികളും, 130-ൽ പരം സ്കൂളുകളും 600-ൽ പരം അദ്ധ്യാപകന്മാരും, 20 ഇൻസ്പെക്ടറന്മാരും ഉണ്ടു.

പുസ്തകവില്പനകാൎയ്യം നം: തുരുത്തിക്കാട്ടിൽ ഗീവറുഗീസു മെത്രാസ്സൻ അവൎകൾ തന്നെ ഭരമേല്പിച്ചു. അദ്ദേഹം തങ്ങളുടെ സൗകൎയ്യത്തിനായി കുന്ദംകുളത്തു മിസ്റ്റർ പി. റി. ഇട്ടൂപ്പ്, സിറിയൻ ബുക്ക് ഡിപ്പോ മാനേജർ അവൎകളെ ഭരമേല്പിച്ചിട്ടുണ്ട്. മേലാൽ പുസ്തകങ്ങൾ ടി യാനിൽ നിന്നും, മാമ്മലശ്ശേരി, ഇരുത്തിക്കാട്ട മെത്രാസ്സൻ (പാമ്പാക്കുട അഞ്ചൽ) നിന്നും കിട്ടുന്നതാകുന്നു. പുസ്തകവില്പനയുടെ കണക്ക് ടി മെത്രാസൻ പ്രസിദ്ധപ്പെടുത്തുന്നതായിരിക്കും.

1928 മേടമാസം മുതൽ 1929 ഇടവം 22-ാംനു- വരെയുള്ള ടി. അസോസിയേഷന്റെ വരവു ചിലവു തിരട്ടു താഴെ ചേൎക്കുന്നു.

വരവ്

| | ക | ണ | സ |
|---|---|---|---|
| ആളാംപ്രതി സംഭാവന | 24 | 0 | 0 |
| സണ്ടേസ്കൂളിൽ നിന്നു | 59 | 0 | 0 |
| കല്പനപ്പടി പള്ളികളിൽ നിന്നു | 29 | 6 | 7 |
| മുടക്കുഴ സുവിശേഷയോഗത്തിൽനിന്നു | 2 | 0 | 0 |
| ഉത്തരക്കടലാസ്സു മുതലായവ വിററ വരവു | 3 | 2 | 11 |
| ആകെ വരവ് | 117 | 9 | 6 |

| ചിലവു് | രൂ | ണ | പ |
|---|---|---|---|
| എഴുത്തുകൂലി | 12 | 10 | 10 |
| ഇൻസ്പെക്ടറന്മാൎക്കായി പലയിനം | 15 | 13 | 2 |
| സ്റ്റേഷനറി | 9 | 5 | 7 |
| യാത്രച്ചിലവുകൾ | 15 | 3 | 0 |
| അച്ചടി പലയിനം | 24 | 13 | 7 |
| കൂലിച്ചിലവു | 0 | 8 | 7 |
| സമ്മാനദാനം | 22 | 5 | 6 |
| ആകെ ചിലവു | 160 | 12 | 3 |
| നീക്കിയിരുപ്പ് | 16 | 13 | 3 |

മ. സ. അ. സിക്രട്ടറി
എം. കരിയാക്കോസുകത്തനാർ.

# തിരുവെഴുത്തു്.

## പട്ട്ളാട്ടു പൌലൂസ്.

തിരുവെഴുത്തുകൾ അടങ്ങിയിരിക്കുന്നതായ വി: വേദപുസ്തകത്തെ നാം പരിശോധിക്കുന്നതായാൽ, സ്രഷ്ടാവായ ദൈവം തന്റെ സൃഷ്ടികളായിരിക്കുന്ന മനുഷ്യർ പരിശുദ്ധമായ ജീവിതത്താൽ തന്നോട് ലയിച്ചുകാണ്മാൻ എത്രമാത്രം അഭിവാഞ്ഛയോടിരിക്കുന്നു എന്നു കാണാവുന്നതാണ്. തിരുവചനം ദൈവത്തിന്റെ ഈ ഉൽക്കണ്ഠയെ എത്രമാത്രം വെളിവായും തെളിവായും നമ്മെ പഠിപ്പിക്കുന്നു എന്നും നമുക്കു അവ എപ്രകാരമെല്ലാം നമ്മുടെ ജീവിതത്തിന്നനുകൂല്യങ്ങളായും സഹായികളായും ഇരിക്കുന്നുവെന്നും അല്പമൊരു പരിചിന്തനം ചെയ്യാം.

൧ അതു നമ്മുടെ ആത്മാവിന്നു ഒരു ഭക്ഷ്യമാകുന്നു.

ഒരു മനുഷ്യൻ അവന്റെ ഈ ലോകജീവിത സന്ധാരണത്തിന്നു ഭക്ഷണം ഒഴിച്ചുകൂടാത്ത ഒന്നാണല്ലോ. ഭക്ഷണം കഴിക്കാഞ്ഞാ

ൽ നമ്മുടെ ശരീരം ശുശ്രൂഷിച്ചും ശക്തിക്ഷയിച്ചും ജീവൻ അപകടനിലയിൽ ആയിത്തീരുന്നു. ഇപ്രകാരംതന്നെ ആത്മീയഭക്ഷണമില്ലാത്തസ്ഥിതിയിൽ നമ്മുടെ ആത്മാവും സ്വൎഗ്ഗീയ കനാനാകുന്ന തിരുസന്നിധിയിൽ എത്തിച്ചേരുന്നതിനു സാധിക്കാതെ, അതിൻെറ ദിവ്യ കാന്തി അണഞ്ഞു മൃതപ്രായമായിത്തീരുന്നു. ആത്മാവിനെ അതിൻെറ നിശ്ചിതകാലം വരെ സുരക്ഷിതമായി പരിരക്ഷിക്കുന്നതിന് സ്രഷ്ടാവിനാൽ ദത്തമായിരിക്കുന്ന ശരീരം ഇപ്രകാരം ഭക്ഷണമില്ലായ്കയാൽ വിഷമിക്കുന്നുവെങ്കിൽ ആത്മാവു എത്ര അധികം! നമ്മുടെ കൎത്താവു തൻെറ പരീക്ഷാസമയം മനുഷ്യൻ ദൈവത്തിൻെറ വായിൽ നിന്നു വരുന്ന വചനത്താലും ജീവിക്കുന്നുവെന്നു വേദസാക്ഷിയാൽ തൻെറ പ്രതിയോഗിയെ ജയിക്കുന്നു. അതിനാൽ ദൈവവചനമാകുന്ന ആത്മീയഭക്ഷണം നമുക്കു അത്യന്താപേക്ഷിതമെന്നു തെളിയുന്നു. നമ്മുടെ ജീവിതത്തിലും ശുശ്രൂഷയിലും ശക്തിയുടെ പൂൎണ്ണത ലഭ്യമാകണമെങ്കിൽ നിശ്ചയമായും നാം ദൈവവചനത്തെ പാനം ചെയ്യേണ്ടിയിരിക്കുന്നു. വി: ദാവീദു ഇതിനെ പാനം ചെയ്കയാൽ അതിൻെറ മാഹാത്മ്യത്തെ വൎണ്ണിക്കുന്നതു കാണുക. അതു തേനിനെക്കാളും തേൻകട്ടയെക്കാളും മാധുൎയ്യമേറിയതു. അതു പൊന്നിലും വളരെ തങ്കത്തിലും വിലയേറിയതും ആഗ്രഹിക്കത്തക്കതുമെന്നും, നിൻെറ ന്യായപ്രമാണം എൻെറ പ്രമോദമെന്നും, അതിനാൽ ഞാൻ ജീവിച്ചിരിക്കുമെന്നും; വി: പൌലൂസു അതു ശിശുക്കൾക്കു പാലുപോലുള്ള ഭക്ഷണമെന്നും; അതു ബലഹീനന്മാൎക്കു ഉറുതിയും ശക്തിയും കൊടുക്കുന്ന ഭക്ഷണമെന്നു യോബ്ബുപറഞ്ഞിരിക്കുന്നു. അതിനാൽ ഭക്ഷണമില്ലാതെ വിശപ്പുകൊണ്ടു നശിക്കുന്ന ആത്മാവേ! നീ ദൈവവചനമാകുന്ന നിത്യജീവവചനത്തെ ഭക്ഷിച്ചു പാനം ചെയ്തു തൃപ്തിപ്പെടുക. ദാഹിക്കുന്ന എവരുമെ നിങ്ങൾ വെള്ളങ്ങളുടെ അടുക്കൽ വരുവിൻ, ഇതു സകലൎക്കും ഒന്നുപോലെ ലഭിക്കത്തക്കവണ്ണം ദാനമായി നമുക്കു നല്കപ്പെട്ടിരിക്കയാൽ "വില കൂടാതെയും ദ്രവ്യം കൂടാതെയും വീഞ്ഞിനേയും പാലിനേയും വാങ്ങി ഭക്ഷിപ്പിൻ."

൨. അതു ആത്മാക്കളെ പ്രകാശിപ്പിക്കുന്ന വിളക്കാകുന്നു.

നിൻെറ വചനം എൻെറ കാലുകൾക്കു വിളക്കും എൻെറ ഊടുവഴികൾക്കു പ്രകാശവുമാകുന്നു. രാത്രി പ്രയാണം ചെയ്യേണ്ടിവരു

ന്ന ഒരു യാത്രക്കാരന് വിളക്കിന്റെ ആവശ്യം അത്യന്താപേക്ഷിതമാണല്ലൊ. സ്വൎഗ്ഗസീയോനിലേക്കു നാം പ്രയാണം ചെയ്യുന്ന വഴി ചിലപ്പോൾ ഇരുട്ടടഞ്ഞും മാൎഗ്ഗതടസ്സമായും ഭവിച്ചേക്കാം. ദേവാലയത്തിലെ കവരവിളക്ക്, മണവാളനെ എതിരേല്പാനുള്ള വിളക്ക് മുതലായി വിളക്കില്ലാതെ നമ്മുടെ ജീവിതയാത്ര ശുഭപൎയ്യവസായിയായിരിക്കുന്നില്ലെന്നു ബോദ്ധ്യമാകുന്നു. മാത്രമല്ല ഈ ലോകം അന്ധകാരമയവും അതിലെ പ്രവൃത്തികൾ അന്ധകാരത്തിനടുത്തതും, അതിലെ സകല പ്രതാപങ്ങളും ക്ഷണഭംഗുരങ്ങളും ആയിരിക്കുന്നു (എഫെ-5: 11; 1 യോഹ-2: 11; 1 പത്രൊ-1: 24). അതിനാൽ നമുക്കു ഈ ലോകയാത്രയിൽ അന്ധകാരത്തെ തരണം ചെയ്തു നിൎവ്വിഘ്നസ്ഥാനത്തെത്തുന്നതിനു ഈ വിളക്കിനെ കയ്യിലേന്തുക. അല്ലെങ്കിൽ നിശ്ചയമായും നാം അന്ധകാരകൂപത്തിൽ ആണ്ടു നശിച്ചുപോകുകതന്നെ ചെയ്യും. നിന്റെ അരകെട്ടിയും വിളക്കു പ്രകാശിച്ചും ഇരിക്കട്ടെ എന്ന തിരുവചനത്തെ നാം പ്രായോഗികമാക്കുക.

൩ തിരുവചനത്തെ ഒരു കണ്ണാടിയോടുപമിക്കാം.

കണ്ണാടിയിൽ നോക്കുന്നവന്റെ പ്രതിച്ഛായ അതിൽ പ്രതിബിംബിച്ചു കാണുന്നതുപോലെ തിരുവെഴുത്തുകളെ സൂക്ഷിച്ചുനോക്കുമ്പോൾ നമ്മുടെ യഥാൎത്ഥചിത്രം നമ്മെ വെളിപ്പെടുത്തിക്കാണിക്കുന്നു. ഒരുവൻ വി: വേദപുസ്തകത്തെ വായിച്ചു ധ്യാനിക്കുമ്പോൾ അവന്റെ സാക്ഷാൽ സ്വരൂപം—അവൻ എങ്ങിനെയുള്ളവനായിരുന്നു—ഇപ്പോൾ എങ്ങിനെയിരിക്കുന്നു—എന്നു അവനു ബോദ്ധ്യം വരുന്നതിനും, സ്നേഹവാരിധിയായ പ്രിയരക്ഷകന്റെ വിശുദ്ധജീവിതം—തന്റെ പ്രതിയോഗികൾക്കുപോലും ഒരിക്കലും ഒരു വിധത്തിലും യാതൊരു ന്യൂനതയും കണ്ടുപിടിക്കാൻ സാധിക്കാതിരുന്ന ആ അവന്റെ നിൎമ്മലമായ ജീവിതം—അതിൽ പ്രതിഫലിച്ചു കാണുകയും ചെയ്യും. അതിനാൽ ദൈവവചനമാകുന്ന കണ്ണാടിയിൽകൂടെ നാം അനുദിനവും നമ്മെ നോക്കിക്കണ്ടു ശരിപ്പെടുത്തേണ്ടതു അത്യാവശ്യം തന്നെ.

൪ തിരുവചനം നമുക്കു ഒരു വടിപോലെയാകുന്നു.

ക്ഷീണനായ ഒരു പാന്ഥനു വടി എത്രമാത്രം സഹായമായിരിക്കുന്നുവോ അപ്രകാരം ആത്മീയജീവനെ ക്ഷീണിപ്പിക്കുന്ന ഈ ലോകമേടുകളിലൂടെ തരണം ചെയ്യേണ്ട സീയോൻ യാത്രക്കാരായ നമുക്കു

ദൈവവചനമാകുന്ന ഈ വടി എത്രയും ഉപയോഗപ്രദമായിരിക്കയാൽ ക്ഷീണം വരുമ്പോൾ ഈ വടിയെ നമുക്കും ആശ്രയിക്കാം. "നിൻെറ വടിയും കോലും ഇവതന്നെ എന്നെ ആശ്വസിപ്പിക്കുന്നു" (സങ്കീർ.)

൫ ദൈവവചനം അഗ്നിക്കു സദൃശമാകുന്നു.

അഗ്നിയിൽ സ്വർണ്ണം ഊതിക്കഴിക്കപ്പെടുകയും തങ്കം സ്ഫുടം ചെയ്യപ്പെടുകയും ചെയ്യുന്നു. അഗ്നിയുടെ ശക്തികൊണ്ടു അനേകം യന്ത്രങ്ങളെ നടത്തുന്നു. അതു തണുത്ത വസ്തുക്കളെ ചൂടുപിടിപ്പിക്കയും, വൃത്തിഹീനമായ വസ്തുക്കളെ ദഹിപ്പിച്ചു കളകയും ചെയ്യുന്നു. ഇപ്രകാരം ദൈവവചനമാകുന്ന അഗ്നി പാപിയെ ശുദ്ധീകരിക്കയും, അവൻെറ ജീവിതചക്രത്തെ നയിക്കയും, അവൻെറ മാന്ദ്യത്തെ നക്കി ഹൃദയത്തെ ചൂടുപിടിപ്പിക്കയും, പാപമാലിന്യങ്ങളെ ദഹിപ്പിച്ചു കളകയും ചെയ്തു സാക്ഷാൽ ദൈവികപൈതലാക്കിത്തീർക്കുന്നു.

൬ ദൈവവചനത്തെ ഒരു ചുററികയോടുപമിക്കാം.

കഠിനമായ പാറകല്ലുകളെ ചുററികയാൽ അടിച്ചു നിശ്ചിതരൂപത്തിൽ ആക്കുന്നു. ഇപ്രകാരം ദൈവവചനമാകുന്ന ചുററികയാൽ പാറപോലെ കട്ടത്തിരിക്കുന്ന ഏതു ഹൃദയത്തേയും പൊട്ടിച്ചു സ്രഷ്ടാവിൻെറ മണിക്കൂതകത്തക്കവിധത്തിൽ രൂപാന്തരപ്പെടുത്തുവാൻ കഴിയും. "അതു ഭിന്നതയുടെ ചുവരിനെ ഇടിച്ചുകളഞ്ഞു ദുരുപദേശങ്ങളെ ദൂരീകരിക്കയും ചെയ്യും"(യറ-23: 29).

൭ ദൈവവചനം വാളിനോടു സമമാകുന്നു.

ചുററികയാൽ തകരാത്ത ചില കഠിനഹൃദയങ്ങൾ ഉണ്ടാകും. ഇപ്രകാരമുള്ള ഹൃദയങ്ങളെയും വെട്ടി കീഴ്പ്പെടുത്തുന്നതിനു വി: വചനത്തിന്നു ശക്തിയുണ്ടു്. കർത്താവിൻെറ വേദപ്രാണം ശക്തിയും വേഗതയുമുള്ളതും, ഇരുവായ് തലയുള്ള ഏതു വാളിനെക്കാളും മൂർച്ചയേറിയതും അതു സന്ധിമജ്ജകളോളവും തുളച്ചു ചെല്ലുന്നതുമാകയാൽ ദൈവവചനമാകുന്ന ഈ വാൾ അനുദിനം ഉപയോഗിച്ചു തകരാതെ കിടക്കുന്ന ഹൃദയങ്ങളെ പരിശോധിച്ചു അതിൽ കുടികൊണ്ടിരിക്കുന്ന പാപരോഗങ്ങളെ അശേഷം വെട്ടിതകർത്തു സ്രഷ്ടാവിനു ഉപയോഗയോഗ്യമായവിധത്തിൽ, തനിക്കു വസിപ്പാൻ തക്കവിധം, അതിനെ കീഴടക്കാം.

ഇനിയും തിരുവെഴുത്തുകളെപ്പററി ഓരോന്നു പറഞ്ഞാൽ അവസാനമില്ലാതെ വരുന്നതുകൊണ്ടു് തല്ക്കാലം സമാപിച്ചുകൊള്ളുകതന്നെ ചെയ്യുന്നു.

ആകയാൽ നമ്മുടെ രക്ഷക്കു എത്രയും അവശ്യാവശ്യകമായിരിക്കുന്ന ദൈവശാസനീയമായ തിരുവെഴുത്തു ഭക്ത്യാദരവോടുകൂടെ ദിനംപ്രതി പരിശോധിച്ചു്, അതിൽ നിന്നു പഠിക്കയും ധ്യാനിക്കയും ചെയ്തു് നമ്മുടെ ജീവിതത്തെ ക്രമീകരിക്കാം. തിരുവചനത്തെ മുൻനിർത്തി നമ്മുടെ സകല പ്രവൃത്തികളെയും ആരംഭിക്കയും അവസാനിപ്പിക്കയും ചെയ്യാം. നമ്മുടെ കർത്താവു പരീക്ഷകളെ എതിർത്തതും, നസ്രേത്തിൽ തൻെറ പരസ്യശുശ്രൂഷ ആരംഭിച്ചതും, മരണനാഴികയിൽ തന്നെത്താൻ അടക്കിയതും, ഉയിർത്തെഴുന്നേററപ്പോൾ ശിഷ്യന്മാരെ സന്തോഷിപ്പിച്ചതും വി. വേദവാക്യങ്ങളെക്കൊണ്ടായിരുന്നു!

"തിരുവെഴുത്തുകളെ ശോധനചെയ്യുക; എന്തെന്നാൽ നിത്യജീവവചനങ്ങൾ അതിലല്ലോ അടങ്ങിയിരിക്കുന്നു." കർത്താവേ! നിൻെറ വചനം പഠിപ്പാനും ധ്യാനിപ്പാനും അവയാൽ ആശ്വാസവും നിത്യജീവനും ലഭിപ്പാനും നിൻെറ ഭൃത്യന്മാർക്കു കൃപ നൽകണമെ.

## പത്ര ബന്ധുക്കൾക്കു

കഴിഞ്ഞ ലക്കത്തിൽ പ്രസ്താവിച്ചിരുന്ന പ്രകാരം പത്രവരി ഈടാകേണ്ടവരിലേക്കായി മാസിക വി. പി. യായിട്ടയക്കയാണു ചെയ്തതു്. പകുതിയിലധികംപേർ മടക്കി അയച്ചുകളഞ്ഞു. ഈ വിധത്തിൽ ഒരു വലിയ നഷ്ടം ഞങ്ങൾ സഹിപ്പാനിടയായതിന്നു പുറമെ, മാസിക മടങ്ങി വരാനുണ്ടായ താമസം ഹേതുവാൽ ഈ ലക്കങ്ങൾ എത്ര പ്രതി അടിക്കണമെന്നു തീർച്ചപ്പെടുത്തി ജോലി ആരംഭിക്കുവാൻകൂടി താമസം വരുത്തിയിരിക്കുന്നു. ഈ വിധത്തിലുണ്ടായ താമസമാണു് ഈ ലക്കങ്ങൾ ഇപ്പോൾ മാത്രം അയക്കുന്നതിലേക്കു ഇടയാക്കിത്തീർത്തതെന്നുള്ള വസ്തുത എല്ലാവരും ഗ്രഹിപ്പാൻ താല്പര്യപ്പെടുന്നു. ഈ ലക്കം മുതൽ വരിസംഖ്യ അടച്ചിട്ടുള്ളവർക്കു മാത്രം മാസിക അയക്കുവാൻ തീർച്ചയാക്കിയിരിക്കയാണ്. ഇതുവരെ മാസിക അടിച്ചുവന്ന വലിപ്പത്തിലുള്ള കടലാസു കിട്ടുവാൻ വളരെ പ്രയാസം നേരിടുകയാൽ മാസികയുടെ വലിപ്പത്തിലും ഈ വ്യതിചലനത്തിന്നിടയായിരിക്കുന്നതാണ്. ഇത്രയും താമസിച്ചതുകൊണ്ടു ഇടവം, മിഥുനം ലക്കങ്ങൾ ഒരുമിച്ചു മിഥുനമാസത്തിൽ തന്നെ അയക്കുന്നതായിരിക്കും.

## മ. സ. അ. പ്രത്യേക അറിയിപ്പ്

ഇടവം 23-ാംനു-

മാന്യ ഇൻസ്പെക്ടറന്മാർ ദയവായി അവനവന്റെ സെൻററിലെ എല്ലാ സ്കൂളുകളുടെയും നിലനില്പിനും അഭിവൃദ്ധിക്കുമായി പൂൎവാധികം യത്നിക്കണമെന്നും, അദ്ധ്യാപകസംഘങ്ങൾ ഫലപ്രദമാം വണ്ണം നടത്തിക്കണമെന്നും, മാന്യ അദ്ധ്യാപകന്മാർ ഇൻസ്പെക്ടരുടെ ആജ്ഞാനുസരണം അപ്പഴപ്പോൾ വേണ്ടതു പ്രവൎത്തിക്കണമെന്നും, അദ്ധ്യാപകസംഘത്തിൽ വീഴ്ച വരുത്താതെ എല്ലാതവണയും ഹാജരായി, സംഘത്തെ അൎത്ഥവത്താക്കിത്തീൎക്കണമെന്നും അപേക്ഷ.

ഈയാണ്ടത്തെ ഇൻസ്പെക്ടേഴ്സ് സംഘം നടത്തുന്നതിനു സ്ഥലവും മററു സൌകൎയ്യവും അന്വേഷിച്ചിട്ട് പാലക്കുഴയും പുതുവേലിക്കും മദ്ധ്യേ എവിടെ വച്ചെങ്കിലും നടത്തുന്നതിന്നായി ഏൎപ്പാടു ചെയ്തുവരുന്നു. ഇൻസ്പെക്ടർമാരുടെ ഭക്ഷണച്ചിലവ് വഹിക്കാമെന്നു പുതുവേലിൽ ധനാഢ്യനും ദാനശീലനും, വിശിഷ്ടകാൎയ്യതല്പരനുമായ മിസ്റ്റർ ഇത്താക്ക് കുന്നത്തുമ്യാലിൽ അവർകൾ സസന്തോഷം കയ്യേററിരിക്കുന്നു. കമ്മററിക്കാർ അദ്ദേഹത്തിന്റെ ഈ ദയവിന്നായി കൃതാൎത്ഥതയോടെ നന്ദിപറയുന്നു. ടി. യോഗം ഓണഇളവിൽ നടത്തുന്നതിന്നു ആഗ്രഹിക്കുന്നു. യോഗം ഉപകാരപ്രദമായിത്തീരുവാൻ അംഗങ്ങൾ നിരന്തരപ്രാൎത്ഥനയും, അസോസ്യേഷന്റെ ജീവനും അഭിവൃദ്ധിക്കുമായും, മററും വരുത്തേണ്ടിയ പരിഷ്കാരങ്ങളെപ്പററി കൂലങ്കഷമായി ആലോചിച്ച്, കുറിച്ചുവയ്ക്കുകയും ഓണഇളവിനു മുൻപായി സിക്രട്ടറിക്കു വിശദമായി എഴുതി അയക്കുകയും ചെയ്യണമെന്നപേക്ഷ.

ഓരോ സെൻററിലും ഇൻസ്പെക്ടർമാർ, ഒരു പ്രത്യേക അദ്ധ്യാപകയോഗം വിളിച്ചുകൂട്ടി, സിക്രട്ടറിയെ കൂടിവരുത്തി യോഗം നടത്തുന്നതിനു ശ്രമിച്ചാൽ വളരെ ഉപകാരമായിരിക്കും. സിക്രട്ടറിക്കു എല്ലാ അദ്ധ്യാപകന്മാരേയും കണ്ടുപരിചയപ്പെടണമെന്നുള്ള ആശയും സാധിക്കുമല്ലോ. മററു പല ഗുണങ്ങളും സെൻററിൽ ഉണ്ടാകുമെന്നും ആശിക്കാം.

എന്നു്, മ. സ. അ. സിക്രട്ടറി.

